# മലബാറി.

ഗ്രന്ഥകൎത്താ
കുന്നത്ത് ജനാൎദ്ദനമേനോൻ

ഒന്നാംപതിപ്പ് കാപ്പി ൫൦൦

# മലബാറി.

---

## ജീവിതചരിതം

---

സ്വതന്ത്രാനുകരണം:

---

ഗ്രന്ഥകർത്താ

കന്നാത്ത് ജനാർദ്ദനമേനോൻ

---

ബി. വി. ബുക്ക് ഡിപ്പോ
തിരുവനന്തപുരം
(പകർപ്പവകാശം)

---

"കമലാലയം" അച്ചുക്കൂടം
തിരുവനന്തപുരം
൲൱൬

# അവതാരിക

ഇൻഡ്യയിൽ രാഷ്ട്രീയമായും സാമുദായികമായും വേണ്ട പരിഷ്കാരങ്ങൾ വരുത്താനായി വിഖ്യാതന്മാരായ പലരും തങ്ങളുടെ ജീവകാലം മുഴുവൻ വിനിയോഗിച്ചിട്ടുണ്ട്. പാശ്ചാത്യന്മാരുമായി ഇടപെടേണ്ട അവസരം നേരിട്ടപ്പോൾ ഇൻഡ്യയിലെ പൂർവ്വസ്ഥിതി പലവിഷയത്തിലും മാറേറണ്ടതായി വന്നു. മതത്തിന്റെ പ്രത്യേകനിലയും അതിനു സാമുദായികാചാരങ്ങളിൽ ഉള്ള അധികാരവും സ്വാധീനവും ഒരു സാമ്രാജ്യത്തിന്റെ ഉൽഗതിക്കു പ്രതിബന്ധമായിത്തോന്നി. രാജാരാമമോഹൻറായി, കേശവചന്ദ്രസേനൻ മുതലായമഹാന്മാർ മതപരിഷ്കാരത്തിനുദ്യമിച്ചു. അവരുടെ അതിമാനുഷശ്രമഫലമായി ബ്രഹ്മമതം ഉളവായി. സകലമതങ്ങളിൽനിന്നും യുക്തിക്കു അനുസരണമായവയും മനുഷ്യനു ഐഹികവിഷയങ്ങളിൽ സ്വാതന്ത്ര്യം നൽകുന്നവയുമാണ് ആ പുതിയമതത്തിലെ സാരങ്ങൾ. എന്നാൽ മതങ്ങൾകൊണ്ടു നടത്തകളെ ഭരിക്കേണ്ട അത്യാവശ്യം നേരിടുന്നതു പാമരന്മാരായ അധികപക്ഷക്കാർക്കാണല്ലോ. വിദ്വാന്മാർ അവരവരുടെ മതത്തിന്റെ സൃഷ്ടാക്കളത്രേ. ബ്രഹ്മമതം യു

കതിക്ക പ്രാധാന്യം നൽകിയതോടുകൂടി അധികപക്ഷക്കാക്ക് ദുർഗ്രാഹ്യമായി. അതിൻെറ പ്രചാരം കുറഞ്ഞു. ഇൻഡ്യയിൽ അധികഭാഗവും പൂർവാചാരശൃംഖലകൊണ്ടുതന്നെ ബന്ധിക്കപ്പെട്ടുപോരുന്നു.

വിദേശീയഭരണവും വിദ്വാന്മാർക്ക രുചിക്കാതായിത്തുടങ്ങി. ഭരണകർത്താക്കന്മാർക്ക ഇൻഡ്യയെപ്പററി ഗാഢമായ രാജ്യസ്നേഹമില്ലെന്നും ഇൻഡ്യയിലെ സംഗതികൾ പൂർണ്ണമായി അറിയാൻ അവർ ഉത്സാഹിക്കുന്നില്ല പോരാ എന്നും ഇൻഡ്യ തങ്ങൾ ജയിച്ചുകീഴടക്കിയ രാജ്യമാണെന്ന ഒരഹംകാരം ഉണ്ടെന്നും ഇൻഡ്യയിലെധനം കച്ചവടംവഴി വിദേശത്തിലേക്കുകൊണ്ടുപോകയാൽ ഇൻഡ്യ ദിനംപ്രതി ദാരിദ്ര്യതരമാകുന്നു എന്നും മററും ഇൻഡ്യയിലെ വിദ്വാന്മാർ വ്യസനിച്ചുതുടങ്ങി. ഇതിനു എന്താണു നിവൃത്തി?. ഇൻഡ്യയിലെ വിദ്വാന്മാർക്ക ഒത്തൊരുമിച്ചു പ്രവർത്തിക്കാൻ കഴിയുമൊ?.

ഇവിടയായിരുന്നു വലിയ ഉല്പടം. മഹമ്മതന്മാർ തങ്ങൾ ജേതാക്കളാണെന്നും തങ്ങളുടെ മതത്തെ എല്ലവരും വിശ്വസിക്കണമെന്നും ശഠിക്കുന്നു. ഹിന്ദുക്കൾ രാജ്യം തങ്ങളുടെതാണെന്നും തങ്ങളുടെ മതം അന്യമതങ്ങളോട്ട എണങ്ങുകയില്ലെന്നും ശഠിക്കുന്നു. ക്രിസ്തുമതം പ്രേരണമൂലം അതിലേക്കു ഹിന്ദുക്കളി

ലെ അധഃകൃതവർഗ്ഗങ്ങളെ ചേർത്തുസംഖ്യാബലം വർദ്ധിപ്പിക്കുന്നു. ഈ മൂന്നുമതങ്ങളുടെയും ഇവകൂടാതെ അനവധി ചില്ലറ മതങ്ങളുടെയും സിദ്ധാന്തങ്ങളും ശാഠ്യങ്ങളും വിദ്വാന്മാരെക്കൂടിയോജിപ്പിക്കാനയക്കാതായി.

ഈ അവസരത്തിലത്രെ പാർസിമതക്കാരനായി മലബാറി രാജ്യസ്നേഹത്താൽ പ്രേരിതനായി രാഷ്ട്രീയമായും സാമുദായികമായും ഉള്ള പരിഷ്കാരത്തിന്നു പുറപ്പെട്ടതു്. ദാരിദ്ര്യത്തിൽ ജനിച്ചു. ദാരിദ്ര്യത്തിൽ വളർന്നു, വിചാരിക്കാൻകൂടി അസാദ്ധ്യമായവിധത്തിൽ പലരും സഹായിച്ചു. ബുദ്ധിക്കുവിനയവും വിശാലതയും വന്നു. വിദേശീയരോടു തന്റെ നാട്ടുകാരുടെ മനോഗതിയെ പറഞ്ഞു പറഞ്ഞു അവരുമായി സൗഹാർദ്ദമുണ്ടാക്കണം. തന്മൂലം ഭരണവിഷയത്തിൽ ഭരണകർത്താക്കന്മാരുമായി ഒരു സഹരച്ഛേച്ഛയുണ്ടാക്കണം. നിഷ്കളങ്കഹൃദയനും വിശാലമനസ്സുമായ അദ്ദേഹത്തിനു ഇതുകുറെ ഏറെ സാധിച്ചു. നാട്ടുകാരെ സംബന്ധിച്ചേടത്തോളം നാട്ടിലെ ഭീമമായ ദുരാചാര പരമ്പരകളെ മതങ്ങളുടെ രക്ഷയിൽ നിന്നും അകററി ഹനിക്കണം. ശിശുവിവാഹം നിറുത്തൽ. പുനർവ്വിവാഹ ഏർപ്പാടു് ഇത്യാദിഹാസ്യയോഗ്യമായ പല ദുരാചാരങ്ങളോടും അദ്ദേഹം മല്ലിട്ടു. അദ്ദേഹത്തിന്റെ പരമശത്രുക്കൾകൂടി (അങ്ങിനെ

ചിലരുണ്ടായിരുന്നു എങ്കിൽ) അദ്ദേഹത്തിന്റെ ഉദ്ദേശശുദ്ധി സമ്മതിക്കാതെ നിവൃത്തിയില്ല. സാധാരണന്മാരുടെ ദൃഷ്ടിയിൽ അന്യമതത്തിലുള്ള ഒരാൾ ഈ വക പ്രവൃത്തിക്കു തുനിയുകയില്ലെന്നല്ലെ കാണുക. പിന്നെ ഇദ്ദേഹത്തെപ്പോലെ ഒരു മഹാൻ ഇതിന്നായി ഉദ്യമിക്കണമെങ്കിൽ അദ്ദേഹത്തിനു ഇൻഡ്യയെപ്പററി പൊതുവെ ഒരു സ്നേഹമുണ്ടായിരിക്കണം. അതിനാൽ അദ്ദേഹത്തെ അനുകരിക്ക തന്നെ. ഈ വിധമായിരുന്ന ജനങ്ങളുടെ ഇടയിൽ ഒരു വിചാരഗതി ഇദ്ദേഹം ജനിപ്പിച്ചതു്.

ബോംബെ ഹൈക്കോട്ടുജഡ്ജിയായിരുന്ന തിലാംഗൻ എന്ന മഹാൻ തന്റെ പുത്രിയെ ശൈശവകാലത്തിൽ വിവാഹം ചെയ്തുകൊടുത്തു. ദുരാചാരബഹിഷ്കരണത്തിൽ ഉദ്യുക്തനായിരുന്ന ഇദ്ദേഹം തന്റെ പ്രവൃത്തി വാക്കിന്നനുരൂപമാക്കിയില്ലെന്നു കണ്ടപ്പോൾ സമുദായപരിഷ്കാരികളുടെ എടയിൽ വലുതായ ബഹളമുണ്ടായി. അന്നു ആ മഹാനെ നിഷ്ഠുരണമായി ഹസിച്ചു ഗുണദോഷിക്കാൻ ഈ മഹാനാണു ധൈര്യസമേതം പുറപ്പെട്ടതു്.

ഇദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ നിന്നും നാം ഗ്രഹിക്കേണ്ടതായ ചില തത്വങ്ങളെ ഇവിടെ വിവരിക്കാം.

൫. ഉത്സാഹവും ശക്തിയും ലോകത്തിൽ സകല കാൎയ്യങ്ങൾക്കും ആവശ്യമാണു്. എന്നാൽ അവയെ വേണ്ടതുപോലെ ഉപയോഗിച്ചില്ലെങ്കിൽ കാൎയ്യസാദ്ധ്യമാർഗ്ഗങ്ങളായ ഇവ കാൎയ്യവിഘാതങ്ങളായി പരിണമിക്കും. ഭരണകൎത്താക്കന്മാരെ മുഷിപ്പിക്കാതെ ഭരണത്തിന്റെ ന്യൂനതകളെ അവരെ മനസ്സിലാക്കാൻ ഇദ്ദേഹത്തിനു കഴിഞ്ഞു. പ്രസിദ്ധനായ ഗോഖലയുടെയും നയം ഇതുതന്നെയായിരുന്നു. തനിക്കു തോന്നിയ രാജ്യസ്നേഹവും രാജ്യത്തിനുണ്ടെന്നു തോന്നുന്ന നഷ്ടവും കൊണ്ടു ലഹളകൂട്ടുകയാണു തിലകൻ ചെയ്തതു്. രണ്ടുതരക്കാരുടേയും പ്രവൃത്തികളുടെ ഫലം പ്രത്യക്ഷമാണല്ലൊ. മുൻപറഞ്ഞവരുടെ ആക്ഷേപങ്ങൾകേട്ടു അവയെ പരിഹരിക്കാൻ ഭരണകൎത്താക്കന്മാർ ശ്രമിച്ചു. രണ്ടാമത്തവരുടെ ആക്ഷേപങ്ങൾ കൊണ്ടു അവരെ ഹിംസിക്കുവാനും ശ്രമിച്ചു. അതിനാൽ മനുഷ്യന്റെ മഹത്തായ ശക്തികൾ പാഴായി ചിലവാക്കാതെ തരംനോക്കി ചിലവിടുകയായിരിക്കും ഉത്തമം. അത്യുച്ചസ്വരത്തിൽ രാഗം ആലാപിക്കാൻ പുറപ്പെടുന്ന ഭാഗവതരുടെ കഥയെന്തു്? തന്റെ കയ്യിലുള്ള മരുന്നും ഉണ്ടയും ശത്രുവിനെക്കണ്ടപ്പോൾ തന്നെ ഒന്നായി ചിലവാക്കുന്ന സേനാനിയുടെ നിലയെന്തു്? ഏതു കാൎയ്യവും ഒരു നിലയോടും കരുതലോടും പ്രവൎത്തിക്കയാണു് ജയത്തിനുത്തമം.

൨. ദേശജാതിമതാചാരങ്ങൾ ഒന്നുംതന്നെ ഒരു മനുഷ്യന്റെ ഹൃദയം ചുരുക്കാൻ അനുവദിക്കരുതു്. ഒരു മനുഷ്യൻ മറ്റൊരാളെ സ്നേഹിക്കുന്നതു ഈ കൃത്രിമനിബന്ധനകൾ കൊണ്ടല്ല. ഇവയ്ക്കിടയിൽ സ്നേഹിക്കാൻ മാത്രം ഒരുമ്പെടുന്നവർക്കു വളരെ കുറച്ചാളുകളെ സ്നേഹിക്കാനേ തരമാകൂ. മലബാറിയെ സ്നേഹിച്ചു സഹായിച്ചവരായി ഏതെല്ലാം ജനക്കാരുണ്ടായിരുന്നു? അദ്ദേഹം ആരെയെല്ലാം സ്നേഹിച്ചു? സാർവ്വത്രികമായ ഒരു സ്നേഹബുദ്ധി മേല്പറഞ്ഞ കൃത്രിമശക്തികളെ ലംഘിക്കുന്നതാണു്.



൩. ഇന്നു് ലോകമൊക്കെ ഒന്നാണെന്നും ഒരു രാജ്യക്കാർക്കും പ്രത്യേകനില അവലംബിക്കാൻ സാദ്ധ്യമല്ലെന്നും പ്രത്യക്ഷമായിരിക്കെ മലബാറി ഗുണദോഷിച്ചപോലെ ഹിന്ദുസമുദായം മതാചാരാദികളുടെ കെട്ടുപാടിൽനിന്നും മോചിക്കാൻ ഉത്സാഹത്തോടെ തുടങ്ങേണ്ടതാണു്. ഹിന്ദുമുസ്ലിം ഐക്യമോ, നമ്മുടെ പ്രത്യേക നിലവിട്ടു, മതം ഓരോരുത്തരുടെയും പ്രത്യേക മനോഗതിയെ ആശ്രയിക്കയല്ലാതെ തരമില്ലെന്നുള്ള ബോദ്ധ്യം വന്നാലേ സാദ്ധ്യമാകൂ. ഖിലാഫത്തിനു ഹിന്ദുക്കളും ഗോഹിംസാനിരോധനത്തിനു മുസൽമാന്മാരും അനുകൂലിച്ചു എന്നുവച്ചു മാത്രം ഐക്യം പൂർത്തിയാകയില്ല. നമ്മുടെ നാട്ടിലും രാജ്യസ്നേഹം സ്ഥി

രമായ ഒരു ബന്ധമാകാതെയിരിക്കുന്നതു മതാചാരാദികളുടെ ദുസ്സ്വാധീനം കൊണ്ടല്ലേ? മലബാറി ഹിന്ദുക്കളുടെയും മഹമ്മദരുടെയും മനസ്സ്വാതന്ത്ര്യത്തിനായി സമുദായപരിഷ്കാരം വേണമെന്നുപദേശിച്ചതു എത്ര സാരമായിട്ടുള്ളതാണ്.

ഇങ്ങനെ നമുക്കു ഏററവും പ്രയോജനകരമായ ഉപദേശങ്ങൾ തന്നു് ജീവിച്ചിരുന്ന ഒരു പുണ്യശ്ലോകന്റെ കഥ നാം എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്.

ഇക്കഥയത്രെ ശ്രീമാൻ കന്നത്തു് ജനാർദ്ദനമേനവനവർകൾ ഈ ചെറിയ പുസ്തകത്തിൽ വിവരിച്ചിട്ടുള്ളതു്. മനുഷ്യരുടെ സ്വഭാവപരിഷ്കരണത്തിനു ഉത്തമന്മാരുടെ ജീവചരിത്രജ്ഞാനം ഏററവും പ്രയോജനമാണല്ലോ. ഈ പുസ്തകവും ഇതുപോലെ മററനേക കൃതികളും നമ്മുടെ നാട്ടുകാൎക്കു നിധിയായിരിക്കട്ടെ.

എന്റെ ഈ ചെറിയ അവതാരികകൊണ്ടു ഈ സ്തുത്യൎഹമായ കൃതി വായിക്കാൻ ജനങ്ങൾക്കു സ്വല്പമെങ്കിലും ഒരഭിരുചി മുൻകൂട്ടി തോന്നുന്നു എങ്കിൽ ഞാൻ കൃതാൎത്ഥനായി.

തിരുവനന്തപുരം
൧൦൮൯ തുലാം ൨൦൹.

എം. രാമവൎമ്മൻതമ്പാൻ
ബി. എ., എൽ. ററി.
ആക്ടിംഗ് പ്രിൻസിപ്പാൾ,
ട്രെയിനിംഗ് കാളേജ്.

# മലബാറി

## പ്രാരംഭം

ഭാരതീയ ജനതാകന്മാരിൽ പ്രഖ്യാതനായിശോഭിച്ച ബീറാംജി മലബാറി ൧൮൫൩-ൽ ബറോഡാപട്ടണത്തിലെ ഒരു എളിയ കുടുംബത്തിലാണ് ജനിച്ചത്. ബീറാംജിയുടെ അച്ഛന് ധഞ്ജിഭായിമേത്താ എന്നും അമ്മയ്ക്ക് ബിക്കിബായിയെന്നുമാണ് പേർ. ചുരുങ്ങിയ സമ്പാദ്യംകൊണ്ട് ഒതുങ്ങിയ മട്ടിൽ ജീവിക്കുന്നതിൽ പരിതൃപ്തിയും, ഭർത്തൃശുശ്രൂഷയിൽ ഭക്തിശ്രദ്ധായുതമായ ദൃഢനിഷ്ഠയും തികഞ്ഞവൾതന്നെയായിരുന്നു ബിക്കിബായി എങ്കിലും, ഭർത്തൃസഹോദരികളിൽ നിന്ന് നിരന്തരമായി അനുഭവിക്കേണ്ടിവന്ന ദുസ്സഹ ദ്രോഹങ്ങളാൽ, ആ സാധ്വിക്ക് അവിടെ ഒരിക്കലും മനസ്സമാധാനമുണ്ടാകാതെയായി. ധഞ്ജിഭായിയാവട്ടെ, സഹോദരീ സ്നേഹത്തിൽ പൂർണ്ണമായി ലയിച്ചു കിടന്നിരുന്നതിനാൽ, തന്റെ ഭാര്യയ്ക്കുള്ള സങ്കടങ്ങളിലൊന്നും മനസ്സിളകാതെ, ആ പാവത്തിനുള്ള

ദീനതയിൽ അനാഥതയും കലത്തി വിടുകയാണ് ചെയ്തതു്. ബീറാംജിക്കു് വയസ്സ രണ്ടു തികഞ്ഞു. തന്റെ ജീവിതമോ, ദുഃഖാഹുതിയായിപ്പോയിയെങ്കിലും, തന്റെ ഏകസന്താനത്തെ സുഖോന്മുഖമായ ജീവിതപഥത്തിലേക്കു് തിരിച്ചുവിടുവാൻ തനിക്കുള്ള ധമ്മം യഥാവിധി നിർവ്വഹിക്കേണ്ട ബോധത്തോടുകൂടി, അതിനുചേന്ന സ്ഥാനം ഭർത്തൃകുടുംബമല്ലായ്കയാൽ, ബിക്കിബായി ഒരുനാഠം മററാരും തുണയില്ലാതെ തന്നെ സ്വമാതൃഗൃഹത്തിലേക്കു് യാത്രയായി. ബറോഡയിൽ നിന്നു് സൂരത്തിലേക്കുള്ള മാർഗ്ഗം, അക്കാലത്തു്, സബലന്മാർക്കു കൂടിയും സഞ്ചാരയോഗ്യമായിരുന്നില്ല. ഘോരാപന്മധ്യത്തിൽ നിന്നു് വിമുക്തനാകുവാനുള്ള ഗതി മറെറാരു പുതിയ വിപത്തിലേക്കായാലും മനുഷ്യൻ അതിൽ അധീരനാകാറില്ലല്ലോ. ആ പരിത്യക്തയായ അബലാമണി തന്റെ മാറണിപ്പൈതലോടുകൂടി ക്രൂരമൃഗവക്ത്രത്തിലോ, ചോരജനഖഡ്ഗത്തിലോ, അഥവാ, മാതൃഗൃഹരക്ഷയിൽ തന്നെയോ എവിടെയാണ് കലാശമെന്നറിയാതെ ഏകയായിനടന്നുചെന്നു. മാർഗ്ഗമദ്ധ്യേ ഒരു കൂട്ടം കള്ളന്മാർ ബിക്കിബായിയെ തടഞ്ഞു നിത്തുക തന്നെയുണ്ടായി. ഈശാപ്പിതദീനജീവിതം ഏതൊരു ക്രൂരമനുഷ്യനും അടുത്തണഞ്ഞുകൂടാത്ത അഗ്നിഗോളമല്ലയോ! ബിക്കിബാ

യിനവംനവമായി മററിമററിയണഞ്ഞിരുന്ന ബാഷ്പ മുക്താഹാരം വിഷമഭ്രാന്തംപോലെ പാഞ്ഞുചെന്ന് ആ കള്ളന്മാക്കുള്ള ദൌഷ്ട്യത്തെ നിർജ്ജീവമാക്കയും, ആ കൊച്ചുകിടാവു് അനർഗ്ഗളം തൂകുന്ന മൃദുസ്മിതപൂരം അവരുടെ ഹൃദയത്തെ ദ്രവിപ്പിക്കയും ചെയ്കയാൽ ആ സാധ്വിയിൽ തികവായുള്ള ചാരിത്ര്യധനം അതിന്റെ പരിശുദ്ധിപൂർത്തിയോടുകൂടിത്തന്നെ സംരക്ഷിതമാകുവാൻ കഴിഞ്ഞു. സഹോദരീ നിർവ്വിശേഷമായ സ്നേഹമാണു്, ആ ചോരന്മാർ ബിക്കിബായിയിലുണ്ടായതു്. ദുർഗ്ഗമസ്ഥലങ്ങളെല്ലാം കഴിയുന്നതുവരെക്കും അവർ അവൾക്കു തുണയായിച്ചെല്ലുകയും, സ്വദേശത്തു് സസുഖം ചെന്നെത്തുന്നതിനു് അവൾക്കു വേണ്ടുന്ന വഴിച്ചെലവു കൊടുത്തയയ്ക്കുകകൂടിയും ചെയ്തു. അജ്ഞാതവും, അചിന്ത്യവുമായ ഈശ്വരമാഹാത്മ്യത്തിന്റെ ഒരു ചെറു കിരണം തനിക്കു് ഈ വിധം അനുഭവവിഷയമായ അത്ഭുത സംഭവം ബിക്കിബായി അന്ത്യശ്വാസംവരെയും അനുസ്മരിക്കാറുണ്ടായിരുന്നു. ബീറാംജിക്കു് മനസ്സിനോ ദേഹത്തിനോ അസ്വാസ്ഥ്യമുണ്ടാകുമ്പൊഴൊക്കെയും ഈ ഈശ്വരകാരുണ്യത്തെ ഓർമ്മിപ്പിച്ചുകൊണ്ടാണു് ബിക്കിബായി സമാശ്വസിപ്പിക്കുക. ശൈശവത്തിലുണ്ടായ ഈ അനുഭവംതന്നെയാണു് ബീറാംജിയുടെ ഹൃദയത്തിൽ ദൃഢമൂലവും സംപൂർണ്ണവുമായ ഈശ്വരവിശ്വാസം വി

ജ്ജ്വലമായി ശോഭിക്കുന്നതിന് ഹേതുവായത്. ഇത്തരം ഈശ്വരാർപ്പിത ജീവിതത്തിൽ സുസ്ഥിരം സ്ഥിതിചെയ്യാൻ കഴിഞ്ഞതുകൊണ്ടു തന്നെയാണ്, മലബാറിയുടെ ഏതൊരു കർമ്മവും സൽകീർത്തി ഫലഗർഭമാധുര്യമായ സുരഭിലകുസുമമായി ആകർഷകമായ കാന്തിപൂരം സർവ്വത്ര ചൊരിഞ്ഞു വിളങ്ങിയത്.

ബിക്കിബായിയുടെ ജീവിതത്തെ തുടർച്ചയായി ബാധിച്ചുകൊണ്ടിരുന്ന ക്ലേശങ്ങളെല്ലാം അവളുടെ മനോന്നമനത്തിന് സംസ്കാര നൈർമ്മല്യം വളർത്തുവാനാണുതകിയത്. അമ്മയിൽ വർദ്ധമാനമായുണ്ടായ ഈ മനഃശ്ശോഭ ബീറാംജിയുടെ ജീവിതയാത്രയിൽ എന്നും കെടാത്ത വഴികാട്ടിവിളക്കായി ഭവിക്കയുംചെയ്തു. ചെളിക്കുളത്തിൽ താമരയെന്നപോലെയല്ലാ, വാഴയിൽ കുലയെന്നപോലെയാണ് ബിക്കിബായിയിൽ ബീറാംജി സംജാതനായിവളർന്നതു. ആ മഹതിയുടെ അപ്രസിദ്ധ ജീവിതത്തിന്റെ കീർത്തനീയ വ്യാഖ്യാനം മാത്രമാണ് ബീറാംജിയുടെ ജീവിതം. മാതൃഭക്തിയാലുണ്ടായ ഈ ബോധം മലബാറിയിൽ ഏതുനേരത്തും ഉയർന്നുനിന്നിരുന്നു.

ദാരിദ്ര്യത്തിൽ കിടന്ന് ചാകാതെ ചാകുന്ന പിതൃജനത്തെയും തന്റെ ഏകസന്താനത്തേയും സം

രക്ഷിക്കുവാനായി മിറവാൺജി മലബാറി എന്നുപേരായ ഒരു കച്ചവടക്കാരനെ ബിക്കിബായിക്കു പുനൎവ്വിവാഹം ചെയ്യേണ്ടിവന്നു. മലബാർ കരയുമായി കച്ചവടം നടത്തിവന്നിരുന്നതുകൊണ്ടു് മിറവാൺജിക്കു തന്റെ നാമത്തോടുകൂടി മലബാറി എന്നപേർകൂടി സംഘടിതമാകുവാൻ ഇടയായി. ദത്തപിതാവായിത്തീൎന്ന ഇദ്ദേഹത്തിന്റെ പേർകൂടി തനിക്കു ധരിക്കേണ്ടിവരികയാലാണു് നമ്മുടെ കഥാനായകന്റെനാമം ബീറാംജി മിറവാൺജി മലബാറി എന്നായതു്. ദത്തപിതാവിൽനിന്നു് ഈ നീണ്ടപേരുമാത്രമല്ലാതെ സ്വയജീവിതാധാരത്തിനാവശ്യമായ വക യാതൊന്നും തന്നെ മലബാറിക്കു കിട്ടിയില്ല. മിറവാൺജി തന്റെ വക ഒരു കപ്പൽ നശിച്ചുപോയതോടുകൂടി ദാരിദ്ര്യത്തിൽ അകപ്പെട്ടു; മരിക്കുംവരെക്കും അതിൽനിന്നു കരകയറുവാൻ ശക്തനാവാതെതന്നെ കഴിഞ്ഞു. അമ്മ മരിച്ചുപോയതിൽപിന്നെയും ഈ ദത്തപിതാവു് പലകാലം ജീവിച്ചിരുന്നുവെന്നിരിക്കിലും ആ ജീവിതം മലബാറിക്കു ഇടയ്ക്കൊന്നു വിശ്രമിപ്പാൻ ചെറിയൊരു തണലേകുന്നതിനുപോലും ഉതകിയില്ല.

ബിക്കിബായിക്കു് തന്റെ മകനെ വിദ്യാസമ്പന്നനാക്കേണമെന്ന ആഗ്രഹം കലശലായുണ്ടായിരുന്നുവെങ്കിലും, ദാരിദ്ര്യം കൊണ്ടു് അതു് വേണ്ട

പോലെ നിവൎത്തിക്കുവാൻ കഴിഞ്ഞില്ല. മുൻകാലത്തു് ദാരിദ്ര്യത്തിന്റെ സുന്ദരഫലമായി വിളഞ്ഞു വിളങ്ങിയ വിദ്യപോലും ഇക്കാലത്ത് വിത്തത്തിനധീനപ്പെട്ടിരിക്കയാണല്ലോ. പല പല പള്ളിക്കൂടങ്ങളിലും മാറി മാറിച്ചെന്നുകൊണ്ടു് ഒന്നിലും സ്ഥിരമായി നില്ക്കാതെയും, പാഠം വഴിക്കുവഴിയായി തുടരാതെയും, അങ്ങിനെയാണു് മലബാറിയുടെ വിദ്യാഭ്യാസാരംഭം. അന്നു് ആ ബാലനെ ആ നിലയിൽ കണ്ടിട്ടുള്ളവരാരും, അവനെ സ്വന്തം വരിക്കുവാനായി ഭാവിജീവിതം അനല്പ കൃത്യരത്നാലംകൃതയായി, യശോധവളാംബരധാരിണിയായി സാനുരാഗം അവന്റെ സന്നിധിയിലേക്കു് പുറപ്പെട്ടിട്ടുണ്ടെന്നു തീൎച്ചയായും കരുതിയിരിക്കയില്ല. അക്കാലത്തു തനിക്കുണ്ടായിരുന്ന ഉപാദ്ധ്യായന്മാരെയും സഹചാരികളെയും കുറിച്ചോൎമ്മിച്ചുകൊണ്ടു മലബാറി എഴുതീട്ടുള്ളതിൽ, അത്രയും ബാല്യത്തിൽത്തന്നെ ചുററുമുള്ളവരെപ്പററി ഗുണദോഷവിവേചനം ചെയ്യാൻ കറയുകന്ന സാമൎത്ഥ്യം ശരിയായി അങ്കുരിച്ചു തുടങ്ങീട്ടുണ്ടെന്നു കാണാവുന്നതാണു്. ബാഹ്യകൎമ്മങ്ങളെ വിട്ടു് ആ കുട്ടിയുടെ അന്തർ വികാരങ്ങളെ നിരീക്ഷണം ചെയ്യാൻ അക്കാലത്തു് ആൎക്കാനും കഴിഞ്ഞിരുന്നുവെങ്കിൽ, പിന്നീടു് മലബാറിയിൽ നിന്നു

ങ്ങളായ മഹാകൎമ്മങ്ങളുടെയെല്ലാം സൂക്ഷ്മ ബീജങ്ങൾ ആ ബാലക ഹൃദയത്തിൽ നിരനിരയായി കിടക്കുന്നതു സകൌതുകം കാണാമായേനേ.

ദരിദ്രകുടുംബജാതനായി അനിയന്ത്രിത ജീവിതം കൈക്കൊള്ളുന്ന ഒരനാഥബാലൻ പല പല ദുഷ്ക്രിയകൾക്ക് വിളനിലമായ് ചമഞ്ഞുകാണുക സാധാരണമാണ്. ഈ കാൎയ്യത്തിൽ മലബാറിബാലനിൽ അസാധാരണത്വമൊട്ടുംതന്നെ കുടികൊണ്ടിരുന്നില്ല. വീടുതോറും പാട്ടുപാടി നടന്ന് യാചിച്ചു കിട്ടുന്ന വകകൊണ്ട് കഷ്ടിച്ചുകഷ്ടിയായി ഉപജീവിക്കുന്ന ഭിക്ഷു വൎഗ്ഗമായിരുന്നു മലബാറിയുടെ ചങ്ങാതികൾ. ഇവരോടൊന്നിച്ച് ഉഴന്നു നടക്കുന്നതിനെക്കാൾ സന്തോഷകരമായി ആ കുട്ടിക്ക് മറെറാരു കൃത്യവുമുണ്ടായിരുന്നില്ല. ഭാവിയിൽ തന്റെ കവനകുസുമങ്ങളിൽ സുരഭിലത ചേൎക്കുമാറ് മലബാറിക്ക് സംഗീതത്തിൽ അഭിരുചിയുണ്ടായതു് ഈ ഘട്ടത്തിലാണ്. മകന്റെ ദുൎജ്ജന സഹവാസവും താന്തോന്നിത്തങ്ങളും കണ്ട് ആ പാവപ്പെട്ട മാതാവു ഏററവും ദുഃഖിച്ചു. തന്റെ മകനിൽ നിന്ദ്യങ്ങളായ ദുൎഗ്ഗുണങ്ങൾ ഒന്നൊന്നായി വളൎന്നു വരുന്നതു കണ്ട്, ഒടുക്കം, ഒരു ദുസ്സന്താനത്തിന്റെ മാതാവായിരിക്കേണ്ട ദൌൎഭാഗ്യം കൂടിയും തനിക്കനുഭവപ്പെടുമൊ എന്ന് ആ മനസ്വിനി ഭയ

പ്പെടുകയും ചെയ്തു. ആ യാചകവൎഗ്ഗവുമായുള്ള സഹവാസത്തിൽ നിന്നു് വിരമിപ്പിക്കുവാൻ കഴിഞ്ഞെങ്കിൽ, മകനിൽ വളൎന്നുവരുന്ന ദുൎഗ്ഗുണങ്ങൾ, വിറകില്ലാത്ത അഗ്നി പോലെ, ക്രമത്തിൽ കെട്ടുപോകുമെന്നറിഞ്ഞു് ബിക്കിബായി അതിലേക്കായി ശ്രമം തുടങ്ങി. പ്രിയ വാക്കുകളും, സദുപദേശങ്ങളും വാത്സല്യപൂൎവ്വം വൎഷിച്ചുകൊണ്ടു് മലബാറിയുടെ ഹൃദയത്തെ കുളിൎപ്പിക്കയാൽ, മാലിന്യം നീങ്ങിയ ആ ബാല മനസ്സു് ആ മാതാവിനു് അധീനമാക തന്നെ ചെയ്തു. യാചക വൎഗ്ഗവുമായി ഇനിമേൽ ഒരിക്കലും സഹവസിക്കയില്ലെന്നും പരഗൃഹത്തിൽ ചെന്നു് പാട്ടു പാടുകയില്ലെന്നും മലബാറിയെക്കൊണ്ടു ബിക്കി ബായി സത്യം ചെയ്യിപ്പിക്കുകയുമുണ്ടായി. പിന്നീടൊരുനാളും സത്യസന്ധനായ തന്റെ മകനോടു ഇക്കാൎയ്യത്തിൽ ആ അമ്മയ്ക്കു ഉപദേശിക്കേണ്ടതായി വന്നിട്ടേയില്ല. സംസൎഗ്ഗദോഷംകൊണ്ടു മലബാറിയിൽ കണ്ട മറെറാരു ദുർഗ്ഗുണം മദ്യപാനാസക്തിയാണു്. മാതൃവശഗാന്തരംഗനായിത്തീൎന്ന ആ കുട്ടിയുടെ ആ ദുശ്ശീലത്തെ ആയാസമൊട്ടുമില്ലാതെ തന്നെ മാററിക്കളയുവാൻ കഴിഞ്ഞു. അമിതമായി മദ്യം സേവിച്ചു ബോധം വിടുകയാൽ റോഡിൽ വകൃതമായി വീണുകിടക്കുന്ന ഒരു സ്ത്രീയെച്ചൂണ്ടിക്കാണിച്ചുകൊണ്ടു്, അവളെക്കുറിച്ചു ആ വഴി നടക്കുന്നവരെ

ല്ലാം എന്നു വിചാരിക്കുന്നാവെന്നു ഒരു നാൾ ബിക്കിബായി അനുഭവപ്പെടുത്തിക്കൊടുത്തപ്പോൾ, ബുദ്ധിമാനായ മലബാറി ആ നിമിഷത്തിൽത്തന്നെ മദ്യസേവയിൽ നിന്നു എന്നെന്നേക്കുമായി വിരമിച്ചുപോയി. ഇങ്ങിനെ, മലബാറിയുടെ ഉത്തമ ഫലോല്പാദ്യമായ ജീവിത തരുവിൽ ഇടക്കാലത്തു വളൎന്നു പിടിച്ച ഇത്തിക്കണ്ണിയെല്ലാം നിശ്ശേഷം അകററിക്കളഞ്ഞതിൽപ്പിന്നെ ആ ഭാഗ്യഹീനയായ—അല്ലാ, പരമഭാഗ്യവതിയായ ബിക്കിബായി ഇഹലോകവാസം വെടിയുകയും ചെയ്തു.

മാതൃവിയോഗത്താൽ കേവലം അനാഥനായിത്തീൎന്ന ആ ദരിദ്രബാലൻ ജീവിതയുദ്ധത്തിലേക്കായി കോപ്പണിയേണ്ടതിലേക്കു വിദ്യാമാൎഗ്ഗത്തിൽ സധീരനായി പ്രവേശിച്ചു. അമ്മയിൽ നിന്നു് തനിക്കു കിട്ടിയ സമ്പാദ്യം വിദ്യാവിഷയകമായ ചില പ്രാരംഭപാഠങ്ങൾ മാത്രമാണു്. അത്രയും അറിവു്, ചുററുമുള്ള വീടുകളിൽ കടന്നു് അവിടങ്ങളിലെ കൊച്ചുകുട്ടികളിൽ പകന്നുകൊടുത്തു് അതിൽനിന്നുള്ള പ്രതിഫലം കൊണ്ടു് വിദ്യാദേവിയെ സേവിച്ചു തൃപ്തിപ്പെടുത്തുവാനാണു് മലബാറി ഉദ്യമിച്ചതു്. ഈ ശ്രമം അക്കാലത്തെന്നല്ലാ, ഇക്കാലത്തും ഒരുബാലനെ സംബന്ധിച്ചിടത്തോളം അത്ഭുതകരമെന്നല്ലാ

തെ മറിച്ചു കരുതുവാൻ വയ്യ. രാവിലെയും വൈകുന്നേരത്തും കുട്ടികളെ പഠിപ്പിക്കുക, അതിനിടയ്ക്കു പള്ളിക്കൂടത്തിൽ ചെന്നു് താൻ പഠിക്കുക. എന്നിതു രണ്ടും മലബാറി മുടക്കംകൂടാതെ നടത്തിവന്നു. ക്രൈസ്തവമിഷ്യൻ പള്ളിക്കൂടങ്ങളിലൊന്നിലായിരുന്നു മലബാറി പഠിച്ചിരുന്നതു്. അതിലെ പ്രധാനാദ്ധ്യാപകനായിരുന്ന റെവറൻഡ് ഡിക്സൻ എം. എ. അവർകൾക്ക് സമർത്ഥനും ബുദ്ധിമാനുമായ ഈ അനാഥബാലനിൽ ഒട്ടല്ലാത്ത ദയയുണ്ടായി. അദ്ദേഹം മലബാറിയെ സ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി തന്റെ പത്നിയുമായി പരിചയപ്പെടുത്തുകയും ചെയ്തു. ഈ സ്നേഹാർദ്രരായ ദമ്പതികൾക്ക് തന്നിലുണ്ടായ ദയ തന്റെ ക്ലിഷ്ടജീവിതത്തിന് കുളിരേലുന്ന തണലായിത്തന്നെ മലബാറിക്ക് അനുഭവപ്പെട്ടു. അക്കാലത്തു് ഒരു ദരിദ്രകുടുംബത്തിലെ ബാലന്നു് ഈ സംഭവം ദൈവാനുഗ്രമെന്ന പോലെ അത്ര മഹത്തരമായിട്ടാണിരുന്നതു്. സാന്മാർഗ്ഗികബോധം മലബാറിയിൽ സവിശേഷം വളർന്നു തുടങ്ങിയതു് ഈ ഉത്തമകുടുംബവുമായുള്ള സംസർഗ്ഗം മുതല്ക്കാണു്. ഡിക്സൺ കുടുംബത്തിലെ വിശുദ്ധമായ ദാമ്പത്യജീവിതം മലബാറിക്ക് സർവ്വോപരി സ്പൃഹണീയമായി തോന്നുകയും ചെയ്തു.

ഇങ്ങിനെ, പഠിപ്പിച്ചും പഠിച്ചുംകൊണ്ടു് ഡിക്സൺ കുടുംബഛായയിൽ സുരക്ഷിതനായിത്തന്നെ

മലബാറി മട്റിക്കുലേഷൻ ക്ലാസ്സിലെത്തി. അക്കാലത്തു് ആ പരീക്ഷ ബോമ്പയിൽ വെച്ചായിരുന്നതിനാൽ, അവിടേയ്ക്കു പോകുന്നതിനും പരീക്ഷയിൽ ചേരുന്നതിനും വേണ്ടുന്ന പണം സ്വന്തം ശ്രമം കൊണ്ടു നേടുന്നതിനു മലബാറിക്കു കഴിഞ്ഞില്ല. ദരിദ്രനെങ്കിലും കുലീനനായ മലബാറി, തന്റെ സങ്കടങ്ങൾ അന്യന്റെ മുമ്പിൽ ചെന്നു വിളിച്ചു പറയുന്നതിൽ തികച്ചും സലജ്ജനായിരുന്നു. തന്നെ എല്ലാം വിധത്തിലും സ്നേഹപൂർവം സഹായിക്കുവാൻ സന്നദ്ധമായ ഡിക്സൻ കുടുംബത്തെപ്പോലും മലബാറി ഇക്കാര്യം ഗ്രഹിപ്പിച്ചില്ല. പരീക്ഷയിൽ ചേരുവാനാവാതെ, തന്റെ വിദ്യാഭ്യാസഗതി ഈ വിധം പ്രതിബന്ധമാകുമല്ലോ എന്നോർത്തു് ആ യുവാവു് വിഷാദമഗ്നനായിരിക്കവേ, അപ്പോഴും അവിചാരിതമായ സഹായം തന്റെ മുമ്പിൽ വന്നുവീണു. ഉണ്ടിയൽ കച്ചവടക്കാരനായ ഒരു പാർസി, ലോഭികളിൽ അഗ്രഗണ്യനായിരുന്നിട്ടും മലബാറിക്കുണ്ടായിരിക്കുന്ന വിഷമാവസ്ഥ മററുകുട്ടികളിൽ നിന്നു കേട്ടപ്പോൾ നിഷ്കാമകർമ്മം ഒന്നെങ്കിലും ചെയ്യാൻതക്ക കാരുണ്യോദാരഭാവം എങ്ങിനേയോ അദ്ദേഹത്തിനുണ്ടായി. ആ പാർസി പ്രഭുവിന്റെ സഹായത്തോടുകൂടിയാണു് മലബാറി ബോമ്പെയിൽ ചെന്നു് മട്രിക്കുലേഷൻ പരീക്ഷയിൽ ചേന്നതു്. തന്റെ സ്ഥിതിക്കു് ഏററവും നിസ്സാരമായ

ഈ സഹായം നിഷ്കാമബുദ്ധ്യാ ചെയ്കകൊണ്ടു ആ പാർസിക്കു ശാപിജീവിതത്തിൽ അനുഭവിക്കുവാൻ കഴിഞ്ഞ കൃതാൎത്ഥത എത്ര മഹത്തരമായിരുന്നിരിക്കാം!

മട്രിക്കുലേഷൻ പരീക്ഷയിൽ മലബാറി പരാജിതനാകയാണുണ്ടായതു്. ഇംഗ്ലീഷ് സാഹിത്യത്തിൽ പ്രശസ്തവിജയം നേടിയെങ്കിലും, ഗണിതവിജ്ഞാനീയത്തിലുണ്ടായ അപജയം, പരീക്ഷാക്രമത്തിന്റെ വൈകൃതത്താൽ മറെറല്ലാവിജയത്തേയും ഇടിച്ചമൎത്തിക്കളഞ്ഞു. സൂരത്തിലേക്കുതന്നെ തിരിച്ചുചെന്നു് വീണ്ടും കുട്ടികളെ പഠിപ്പിക്കയും അവഴിക്കു് താൻ പഠിക്കയും ചെയ്യാമെന്നാണു് സൎവ്വകലാശാലാദ്വാരം തുറന്നു് കിട്ടാതെ നിരാശനായിത്തീൎന്ന മലബാറി നിശ്ചയിച്ചതെങ്കിലും, ബൊമ്പേയിൽ പരീക്ഷാകാലത്തു് തനിക്കു സിദ്ധിച്ച ഒരു സ്നേഹിതൻ, സൂരത്തിലെപ്പോലെ അവിടേയും കുട്ടികളെ പഠിപ്പിച്ചുകൊണ്ടു് ഉപജീവനത്തിനും വിദ്യാഭ്യാസത്തിനും വേണ്ടുന്ന വക നേടുവാൻ കഴിയുമെന്നു് പറകയാൽ ആ സുഹൃത്തിന്റെ അഭീഷ്ടത്തിനനുസരിച്ചു് അവിടത്തന്നെ പാൎപ്പുറപ്പിച്ചു. ആ സ്നേഹിതൻതന്നെ ഒരു പാർസിവിദ്യാശാലയിലെ പ്രധാനാദ്ധ്യാപകനുമായി മലബാറിയെ പരിചയപ്പെടുത്തുകകൂടിയും ചെയ്കയാൽ ആ അനാഥനു് വിദ്യാ

ഭ്യാസവിഷയത്തിൽ ബുദ്ധിമാനായ ഒരുപദേഷ്ടാവിനേയും ദയാർദ്രനായ ഒരു സഹായിയേയും ഒരേസമയത്തു ഒരേരൂപത്തിൽ സിദ്ധിക്കയുമുണ്ടായി. മൌനപരനും ലജ്ജവാനുമായ മലബാറി കാഴ്ചയിലെന്നപോലെ ഉദാസീനനല്ല, ആന്തരികമായി ഊർജ്ജസ്വലനും കൃത്യശ്രദ്ധാപരനുമാണെന്ന ആ പ്രധാനാദ്ധ്യാപകന്നു ഗ്രഹിക്കാൻ കഴിഞ്ഞു. ഇദ്ദേഹത്തിന്റെ ശുപാർശകൊണ്ടും, തന്റെ സാമർത്ഥ്യം കൊണ്ടും മലബാറിക്ക് സൂറത്തിലേക്കാളധികം ശിഷ്യന്മാർ ബോംബയിലുണ്ടായി. അന്നുമുതൽ മലബാറിയുടെ ജീവിതം ക്ലേശഗ്രഹണത്തിൽ നിന്ന് ഒട്ടോട്ടായി വിമുക്തമായിത്തുടങ്ങുകയും ചെയ്തു.

പരീക്ഷയിൽ ആദ്യമുണ്ടായ അപജയത്താൽ മനസ്സിടിയാതെ, ഗണിതവിജ്ഞാനീയം നല്ലവണ്ണം പഠിച്ചുകൊണ്ട് മലബാറി അടുത്തവർഷത്തിലും പരീക്ഷയിൽ ചേർന്നു. അപ്പോഴും തോററുപോകയാൽ, രണ്ടാമത്തും മൂന്നാമത്തും ചേർന്നു ശ്രമിച്ചു്, ഒടുവിൽ വിജയിയാകതന്നെ ചെയ്തു. പിന്നീട് സവ്കലാശാലയിൽ പ്രവേശിക്കുവാൻ ശ്രമിക്കാതെ, അത്രയും കൊണ്ടു മലബാറി പാഠശാലാജീവിതത്തിൽ നിന്ന് വിരമിച്ചു. അഥവാ, തന്റെ ബുദ്ധിശക്തിയെ സവ്കലാശാലയുടെ കർക്കശമായ മർദ്ദനക്രിയക്ക് വിഷയമാക്കുക

യാണു ചെയ്യുന്നതെങ്കിൽ, കലാകുമാരന്മാരായി ചമഞ്ഞി റങ്ങുന്ന മററുള്ളവരെപ്പോലെ മലബാറിയും ഒരു സർക്കാർ സേവനായി തന്റെ ജീവിതത്തെ നിഷ്ഫലം കലാശിപ്പിച്ചുവെന്നുവരാം. അദ്ദേഹം വിദ്യാവിഷയകമായി തന്നെ വഴിമാറിച്ചെല്ലുകയാലല്ലയോ, അദ്ദേഹത്തിന്റെ ജീവിതം, നേർവഴികാണാതെ വിഷമിക്കുന്ന ഇതരർക്കുള്ളവർക്കെല്ലാം ഇന്നും ഉജ്ജ്വലമായ മഹാദീപമായി ഉയർന്നുശോഭിക്കുന്നതു!

# രണ്ടാമദ്ധ്യായം

## കവി.

പരാധീനത കൂടാതെ സ്വപരിശ്രമത്താൽത്തന്നെ ക്ലേശഹീനം ജീവിതധാരണത്തിന് ശക്തനായപ്പോൾ--പഠിപ്പിച്ചു പഠിച്ചുകൊണ്ടിരുന്ന ആ ബാല്യത്തിൽത്തന്നെ മലബാറിക്ക് കാവ്യഗ്രന്ഥങ്ങളുമായുള്ള സഹവാസം ഒഴിച്ചു വെക്കുവാൻ വയ്യാത്തവണ്ണം അതിൽ അത്രവളരെ അഭിരുചിയുണ്ടായി. ജന്മാന്തരവാസന കൊണ്ടെന്നുതോന്നും വിധം ആ കുട്ടിക്ക് സ്വഭാഷയെന്നപോലെയാണ് ഇംഗ്ലീഷ് ഭാഷ വശപ്പെട്ടിരുന്നതു്. കവിതയാവട്ടെ, മലബാറിയുടെ കൂടെപ്പിറപ്പുതന്നെയായിരുന്നുവെന്നുപറയാം. സമയം ഒഴിഞ്ഞു കിട്ടുമ്പോഴെല്ലാം ഇംഗ്ലീഷിലും സ്വഭാഷയിലുമുള്ള കാവ്യങ്ങൾ സശ്രദ്ധം വായിച്ചു രസിക്കുന്നതിലായിരുന്നു ആ കുട്ടിക്കുള്ള അഭിനിവേശം. അക്കാലത്തു് ഇടവിടാതെയുള്ള ഈ കാവ്യഗ്രന്ഥപാരായണത്തിൽ തനിക്ക് ഉദ്ദേശ്യമൊന്നുമുണ്ടായിരുന്നില്ലെന്നും, ഊണും ഉറക്കവുമെന്നപോലെ ഒഴിച്ചുകൂടാത്ത ഒരു ദിന കൃത്യമായിട്ടാണ് താൻ കാവ്യഗ്രന്ഥങ്ങളുമായി സഹവസിച്ചു വന്നതെന്നും മലബാറി മററൊരിക്കു

ൽ പ്രസ്താവിച്ചിട്ടുണ്ടു്. വെറും നേരംപോക്കിനു വേ
ണ്ടി കുറേ സരസ പദ്യങ്ങൾ വായിച്ചുതള്ളുകയല്ലാ മ
ലബാറി ആ കുട്ടിക്കാലത്തും ചെയ്തിരുന്നതു്. ഓരോ
കൃതികൾ വായിക്കുമ്പോഴും അതോരോന്നും തന്റെ
മനസ്സിനെ എങ്ങിനെ ബാധിക്കുന്നുവെന്നു് നിരീക്ഷ
ണം ചെയ്തു് അതെല്ലാം അങ്ങിനെ തന്നെ ആ കുട്ടി
സാമർത്ഥ്യപൂർവ്വം രേഖപ്പെടുത്തിവെച്ചിരിക്കുന്നു. ഷേക്
സ്പിയർ കൃതിയാണു് തന്റെ ജീവിതത്തിലെ ഒരം
ശം പോലെ വിദ്യാർത്ഥിയായിരുന്നപ്പോഴും അതിനുശേ
ഷവും മലബാറിക്കു് പ്രിയതമമായിരുന്നതു്. ലോകാ
നുഭവങ്ങളിൽ പരിചിതമാകുവാൻ തക്കവണ്ണം സ്വ
ഹൃദയത്തെ പരിപക്വമാക്കിയതു് ഷേക്സ്പിയറാ
ണെന്നു് മലബാറി കൃതജ്ഞതയോടെ സ്മരിക്കാറുണ്ടാ
യിരുന്നു. മിൽട്ടൻ ഒരു ഭയങ്കര കവിയാണെന്നത്രേ മല
ബാറിക്കു തോന്നിയതു്. അദ്ദേഹത്തിന്റെ "പറുദീസാ
നഷ്ടം" വായിക്കുമ്പോൾ എന്തെന്നില്ലാത്ത അസ്വാ
സ്ഥ്യമാണത്രെ സംഭവിച്ചതു്. ടെന്നിസൻ പ്രിയ സു
ഹൃത്തെന്നപോലെ രസിപ്പിക്കയും, കൌപ്പർ, ഗോൾ
ഡ് സ്മിത്ത് എന്നിവർ വൃദ്ധരായ അദ്ധ്യാപകന്മാരെ
പ്പോലെ വാത്സല്യപൂർവ്വം ശാസിക്കയും, ഷെല്ലി, കീററ്
സ് എന്നിവർ സ്വപ്നലോകത്തിലെ ആഹ്ലാദകര
മായ പദാർത്ഥങ്ങളെ സകൌതുകം തേടിച്ചെല്ലുന്നവ

ന്നെന്നപോലെ സമ്മോഹിതനാക്കുകയും ചെയ്യുന്നുവെന്നാണ് മലബാറിക്കുണ്ടായിരിക്കുന്ന അഭിപ്രായം.

നിരന്തരമായുണ്ടായ കവിതാ പരിചയത്താൽ, കവിയെന്നപേർ നേടുന്നതിന് മലബാറിക്ക് ബാല്യത്തിൽത്തന്നെ ഭാഗ്യമുണ്ടായി. അദ്ദേഹത്തിന്റെ പദ്യകൃതികൾ പലതും വിദ്യാർത്ഥിയായിരുന്നപ്പോഴാണ് രചിച്ചിട്ടുള്ളത്. നാട്ടുകാർക്ക് ഈ കുട്ടിയെ പരിചയപ്പെടുത്തിക്കൊടുത്തതു തന്നെയും ഈ കൃതികളാണ്. അപ്പോഴപ്പോൾ കുറിച്ചിട്ടിരുന്ന പദ്യശകലങ്ങളെല്ലാം ചേർത്ത് "ജീവിതാനുഭവം" എന്ന പേരിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതാണ് മലബാറിയുടെ ആദ്യത്തെ കൃതി. കോമളശിശുവിൽനിന്ന് അഹേതുകം പുറപ്പെടുന്ന പുഞ്ചിരിക്കൊഞ്ചലെന്നപോലെയാണ് ഈ കൃതി പണ്ഡിതവർഗ്ഗത്തെ രസിപ്പിച്ചത്. പ്രകൃതിയുടെ നൈസർഗ്ഗികമായ മോഹനവിലാസങ്ങളെയും മനുഷ്യ മനസ്സിന്റെ വിവിധങ്ങളായ ഭാവവൈചിത്ര്യങ്ങളെയും ഒട്ടൊട്ടറിയുവാൻ ബാല്യത്തിൽത്തന്നെ മലബാറിക്ക് കഴിവുണ്ടായിട്ടുണ്ട്. എന്നുതന്നെയല്ലാ, മലബാറിശിശു മുററത്ത് മണ്ണാറാടിക്കളിയ്ക്കുമ്പോൾ നിരർത്ഥകമായ അവ്യക്ത മധുരാക്ഷരങ്ങൾ ചൊരിയുന്നതിൽക്കൂടിയും കവിതാദേവി നൃത്തം ചെയ്തിരുന്നുവെന്നു

പറഞ്ഞാൽ, അതു് അതിശയോക്തിയാകയില്ല. ബാല്യത്തിലുണ്ടായവയാണു് മലബാറിയുടെ കവിതകളിലധികവും. പിന്നീടു് ഓർമ്മയിൽ പെടാതെ, അതിൽ പലതും നശിച്ചുപോയിട്ടുമുണ്ടു്. സ്വദേശത്തു് ജീവിതക്ലേശങ്ങൾക്കിടയിൽ ഞെരുങ്ങിക്കൊണ്ടു് അനാഥനായി പാർത്തു്, പഠിപ്പിക്കയും പഠിക്കയും ചെയ്തുകൊണ്ടിരിക്കമ്പോൾ, അതിനുമുമ്പു് ഓരോരോ സന്ദർഭങ്ങളിൽ സ്വയമേവാഗതമായ പദ്യങ്ങളിൽ പലതും ശേഖരിക്കയും, ചിലതു് പുതിയതായി ചേർക്കയും ചെയ്തു് ചെറിയൊരു ഗ്രന്ഥം ആ ബാലൻ തയ്യാറാക്കി വെച്ചിരുന്നു. ആംഗ്ലേയ സാഹിത്യകാരന്മാരിൽ പ്രഖ്യാതനായ ജാൺസൺ തന്റെ ബാല്യത്തിൽ സ്വദേശമായ ലിച്ച്ഫീൽഡിൽനിന്നു് ലണ്ടൻ പട്ടണത്തിലേക്കു്, അന്നു് താൻ രചിച്ചിട്ടുള്ള "സാവെജ്" എന്ന ജീവിതചരിതവും "ഐറിൻ" എന്ന നാടകവും കീശയിലിട്ടുകൊണ്ടു് ഏകനായി യാത്രചെയ്ത സംഭവത്തെ, മലബാറി തന്റെ പതിനഞ്ചാം വയസ്സിൽ ആ പുസ്തകവുമേന്തിക്കൊണ്ടു വിദ്യാഭ്യാസാർത്ഥം സൂരത്തിൽനിന്നു് ബോമ്പെയിലേക്കു ചെല്ലുകയുണ്ടായതു് ഏതൊരു സാഹിത്യാഗമജ്ഞനെയും ഓർമ്മിപ്പിക്കാതിരിക്കയില്ല.

ഈ കയ്യെഴുത്തു പുസ്തകമാണു് മലബാറിയുടെ ലൌകിക ജീവിത ഗതിയെ അത്യത്ഭുതകരമാംവണ്ണം

മാററി വിട്ടതു്. പരസഹായമേതൊന്നും തന്റെ മുമ്പിൽ വരട്ടെ എന്ന അന്യാദൃശമായ ധീരനിർബ്ബന്ധമല്ലാതെ, സഹായത്തിനായി പരസമക്ഷം ചെല്ലുകയെന്ന സാധാരണസ്വഭാവം മലബാറിക്കില്ല. എന്നിട്ടും, ബോംബെയിൽ ചെന്നപ്പോൾ തന്റെ ഈ കൃതി മറെറാരാൾക്കു കാണിക്കേണമെന്നു് മലബാറിക്കു തോന്നിയതു് ഭാഗ്യത്തിന്റെ എത്ര ശക്തിമത്തായ പ്രേരണകൊണ്ടാണെന്നതു് ഗണനാതീതമായിത്തന്നെയിരിക്കുന്നു. ഗുജറാത്തി ഭാഷാപണ്ഡിതനായ റെവറൻറ് ജെ. വാൻ സോമറൻ ടെയിലർ എന്ന പാതിരിയെ ചെന്നുകണ്ടു്, മലബാറി ആ കൃതി അദ്ദേഹത്തിനു് കാണിച്ചുകൊടുത്തു. ഗുണജ്ഞനായ ആ പാതിരി പുസ്തകം മുഴുവൻ വായിച്ചപ്പോൾ, തന്റെ മുമ്പിൽ നിൽക്കുന്ന ബാലന്റെ അസാധാരണ ബുദ്ധിഗുണമോർത്തു് അത്ഭുതപരതന്ത്രനാകതന്നെ ചെയ്തു. വെള്ളവും വളവും ശരിക്കു കൊടുക്കുന്നതായാൽ, തളിർത്തുവളർന്നു് സൽഫല സമൃദ്ധമാകാവുന്ന ഒരു വിശിഷ്ട ബീജമാണു് തന്റെ കൈയിൽ കിട്ടിയിരിക്കുന്നതെന്നു് ആ ബുദ്ധിമാൻ ഗ്രഹിച്ചു്, ആ കൃത്യം നിർവ്വഹിക്കുന്നതിനു് തന്നേക്കാൾ സൌകര്യവും സാമർത്ഥ്യവുമുള്ള ഒരു യോഗ്യനെത്തന്നെ ഏല്പിക്കേണമെന്നു നിശ്ചയിച്ചു. അതിന്മണ്ണം, റെവറൻറു് ടെയിലർ മലബാറിയെ ഡാക്ടർ

ജാൺവിൽസൺ എന്ന പാതിരിക്ക് പരിചിതനാക്കിക്കൊടുക്കയും ചെയ്തു.

മാന്യവയോവൃദ്ധനായ ഡാക്ടർ വിൽസൻ മലബാറിയുടെ ജീവിതത്തെ ഐശ്വര്യനിധിയെന്നപോലെയാണ് സൂക്ഷിച്ചുവന്നിരുന്നത്. അദ്ദേഹം ആ പുസ്തകം തന്റെ ചില സ്നേഹിതന്മാരെ കാണിക്കയും, അവരുടെ സഹായത്തോടുകൂടി അതു് അച്ചടിപ്പിക്കുവാൻ കഴിയുമെന്ന് മലബാറിയെ അറിയിക്കയും ചെയ്തുവെങ്കിലും, അകന്നു നിൽക്കുന്ന ആ സഹായത്തെ അന്വേഷിച്ചു ചെല്ലുവാൻ അദ്ദേഹം കൂട്ടി ആഗ്രഹിച്ചില്ല. വിത്സന്റെ പരിവ്യാപ്തമായ ബുദ്ധിച്ഛായയിൽ സസുഖം വിശ്രമിക്കുവാനെത്തുന്ന മാന്യന്മാരെല്ലാം, ക്രമേണ, മലബാറിയുടെ പരിചിതന്മാരായിത്തീർന്നു. സമ്പന്നനും, സനാഥനുമായിത്തന്നെയിരുന്നാലും ഒരു സാധാരണനു് സ്വപ്നാനുഭവത്തിനുപോലും വിഷയമാവാൻ വയ്യാത്ത അത്ര വലുതായ മിത്ര സമ്പത്താണ് മലബാറിക്ക് ആ യൌവനാരംഭത്തിൽത്തന്നെ സിദ്ധിച്ചതു്. ആ മിത്രങ്ങളാവട്ടെ വിദ്യകൊണ്ടും വിത്തംകൊണ്ടും ബഹുജനസമ്മതി നേടിയവരുമാണ്. മഹത്തരമായ ശ്രേയോഗുണം ആ മിത്രങ്ങളുടെ സൌഹാർദ്ദത്തിൽ നിന്നു് അനായാസേന നേടുവാൻ തനിക്കു കഴിയുമെന്നിരു

ന്നിട്ടും, ചുറ്റും വന്നു നിരന്നു നിന്ന ആ ഭാഗ്യത്തെത്തന്നെയും മലബാറിയുടെ ആത്മാഭിമാനം കൃസലെന്നിയെ പരിത്യജിക്കയാണുണ്ടായതു്. തന്റെ ഭാവിക്ഷേമമാധാരം പര ദാക്ഷിണ്യത്തിലായാൽ, ആ ക്ഷേമം പരസ്വം തന്നെയാണെന്നും സ്വവിചാരകൎമ്മങ്ങളിൽ നിന്നു് അനന്യാധീനം മുളച്ചുവരുന്ന ഗുണം മാത്രമേ സ്വകീയമായിരിക്കയുള്ളുവെന്നും മലബാറിക്കു് ആ ബാല്യത്തിൽത്തന്നെ ദൃഢബോധമുണ്ടായിരുന്നു. ഈ സ്ഥിതിയിലുള്ള ഒരാൾക്കു് എത്ര തന്നെ ബുദ്ധിത്തികവുണ്ടായിരുന്നാലും, ഇത്രയും മനസ്ഥൈൎയ്യമുണ്ടാകുക മനുഷ്യസാധാരണമല്ല.

അക്കാലത്തു് ഇന്ത്യയിലെന്നപോലെ ഇംഗ്ലണ്ടിലും പ്രശസ്ത ധൎമ്മിഷ്ഠനെന്നു് വിശ്രുതനായിരുന്ന കവാസ്ജി ജിഹാംഗർ എന്നീ മാന്യനു് ഡാക്ടർ വിത്സൻ മലബാറിയെ പരിചയപ്പെടുത്തിക്കൊടുത്തു. അദ്ദേഹമാവട്ടെ, ആ യുവാവിൽ വിളഞ്ഞു തുടങ്ങിയിരിക്കുന്ന സാഹിതീവൈഭവംകണ്ടു്, അതിനെ പരിപോഷിപ്പിച്ചു്, രാജ്യത്തിനു സുലഭാനുഭവയോഗ്യമാക്കുവാൻ സമൎത്ഥൻ, തന്നെക്കാൾ ജന സമ്മതനായ ഒരു പത്രപ്രവൎത്തകനാണെന്നറിഞ്ഞു്, മലബാറിയെ, അന്നു ടൈംസ് ആഫ് ഇൻഡ്യാ പത്രത്തിന്റെ അധിപരായിരുന്ന മിസ്റ്റർ മാർട്ടിൻ വുഡ്ഡിന്റെ ദൃഷ്ടിപഥ

ത്തിലേക്ക് ആനയിക്കയാണ് ചെയ്തതു്. മിസ്റ്റർ വുഡ്സ് മലബാറിയുടെ മനോഗതിയെ പരീക്ഷിച്ചതിൽ, പത്രപ്രവൎത്തനത്തിൽ അസാമാന്യം ശോഭിക്കത്തക്ക കെൽപ്പും കോപ്പുമുണ്ടെന്നു കണ്ടു്, ആ ജോലിയിൽ നമ്മുടെ കഥാനായകനെ പ്രവേശിപ്പിച്ചു. അദ്ദേഹം മലബാറിയുടെ കൃതിയെ അച്ചടിപ്പിച്ചു പ്രസിദ്ധീകരിക്കുവാൻ ഗവർമെണ്ടിന്റെയും ചില ധനികന്മാരുടെയു സഹായമുണ്ടാക്കിക്കൊടുത്തിട്ടും, മലബാറി ആ മാൎഗ്ഗത്തിലേക്കു തിരിയുവാൻ മടിക്കകയാൽ, ഒടുക്കം, ആ കൃതി പുറത്തു വിടുവാൻ കഴിഞ്ഞതു് ഫവ്വെ-ലാണ്. "നീതിവിനോദ" മെന്നാണു് ആ പുസ്തകത്തിനു പേർ കൊടുത്തിരിക്കുന്നതു്. യാചകന്മാരുടെ കൂടെ പാട്ടുപാടി ഉഴന്നു നടന്നിരുന്ന കാലത്തു് അവരിൽ നിന്നു് പഠിക്കുവാൻ കഴിഞ്ഞ പാട്ടുകളുടെ മട്ടിലാണ് ഈ കൃതിയിലെ വൃത്ത നിബന്ധനമെങ്കിലും, അതിൽ അന്തർഭവിച്ചിട്ടുള്ള നീതിപരമായ ആശയങ്ങളെല്ലാം സ്വാനുഭവപരമ്പരയിൽ നിന്നു സിദ്ധിച്ചവതന്നെ. വൃത്തബന്ധം ചിലേടത്തെല്ലാം വികലമായിട്ടുണ്ടെങ്കിലും, കാവ്യനിൎമ്മാണവ്യവസ്ഥ പലേടത്തും അതിലംഘിതമായിട്ടുണ്ടെങ്കിലും ആ കൃതിയിൽ അനർഗ്ഗളം ആകലിതമായ മധുര പദാവലി സമാകർഷകമാകയാലും, അതിൽ സുന്ദരതരം ശൈശവ

ക്രീഡചെയ്തിരുന്ന ആശയകിരണങ്ങൾ സമ്മോഹനീയമാകയാലും പണ്ഡിതവർഗ്ഗം അതിനെ സവിശേഷം ആദരിക്കതന്നെ ചെയ്തു. അതിൽ നിന്നു് തൻെറ കീർത്തി ആ നാട്ടിലെങ്ങും വിളങ്ങുകയാൽ പല കുടുംബങ്ങളുടേയും തൃപ്തിക്കും വിശ്വാസത്തിനും പാത്രമായിട്ടു് അദ്ധ്യാപനകൃത്യം കൊണ്ടു് സുഖജീവിതം നയിക്കുവാൻ മലബാറിക്കു കഴിഞ്ഞു. ആ വിദ്യാർത്ഥിയുടെ അടുക്കൽ അദ്ധ്യയനത്തിനായി വളരെ വളരെ കുട്ടികൾ വന്നു തിരക്കുകയും, അതിൽ നിന്നു സമ്പാദ്യം വർദ്ധിക്കയുമുണ്ടായി.

ദുർജ്ജന സംസർഗ്ഗത്തിൽ നിന്നു് ധാരാളമായി നേടിക്കൊണ്ടിരുന്ന ദുരാചാരങ്ങളാൽ സ്വജീവിതത്തെ മലിനമാക്കിക്കൊണ്ടിരുന്ന കാലത്തു്, മലബാറിയെ ആ ദുഷ്കൃത്യത്തിൽനിന്നു് പിൻതിരിപ്പിക്കുവാൻ മാതൃ സദുപദേശങ്ങളെക്കാൾ അധികം ഫലോന്മുഖമായി പ്രവർത്തിച്ചതു് മറെറാരു ശക്തിയായിരുന്നു. അയൽ വീട്ടിലെ ഒരു കോമള ബാലികയുടെ സ്നേഹാർദ്രമായ മനോജ്ഞഭാവമാണതു്. മലബാറിയുടെ ഏതൊരുദുരാചാരവും അടിയോടററു പോകുവാൻ ആ ബാലികയുടെ ഓമന്മുഖചന്ദ്രനിൽ ഒട്ടൊന്നു കാറിളകിയാൽ മതി. അവൾക്കു് തന്നിൽ സുസ്ഥിരമുണ്ടാകുന്ന സുപ്രസാദംതന്നെയാണു് തൻെറ

ജീവിതത്തിൽ സൎവ്വസൌഭാഗ്യസന്ദായകമെന്നു് മ
ലബാറി വിശ്വസിച്ചു. ജീവിതക്ലേശമൊന്നൊന്നി
ലും മലബാറിക്കു സമാശ്വാസം നൽകിയതും, അഭി
വൃദ്ധിപഥത്തിലേക്കു തിരിഞ്ഞു് സത്വരഗമനം ചെ
യ്യാൻ പ്രേരകമായിനിന്നതും ആ സുകുമാരിയുടെ രാ
ഗോല്ലസിതമായ ഹൃദ്ഭാവം മാത്രമാണു്, ആ ഹൃദ
യം താൻ ഏതു സ്ഥലത്തു ചെല്ലുമ്പോഴും കുളിരെക്കളി
റെ തണലേകിക്കൊണ്ടു് തന്നോടൊപ്പം ചരിക്കുന്നു
ണ്ടെന്നു് മലബാറി കരുതി. യൌവനത്തിൽ പ്രവേ
ശിക്കുകയും പരാശ്രയംകൂടാതെ ജീവിക്കുവാൻ പ്രാ
പ്തനാകയും ചെയ്തപ്പോൾ തന്റെ ഹൃദയസ്ഥിത
യായ കാമിനിയെത്തന്നെ കുടുംബനായികയാക്കി മ
ലബാറി ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു. മിത
വ്യയശീലം, കൃത്യശ്രദ്ധ എന്നീഗുണങ്ങൾ സ്വപത്നി
യിൽ തികവായുണ്ടായിരുന്നതിനാൽ ജീവിതയുദ്ധ
ത്തിൽ തനിക്കുകിട്ടിയ ഈ പിന്തുണയെ മഹത്താ
യ ഈശ്വരാനുഗ്രഹംപോലെയാണു് മലബാറി മാ
നിച്ചതു്. ബഹുജനകാൎയ്യത്തിൽ പ്രവൎത്തിക്കുന്നവൎക്കു്
അതിൽ ഉത്സാഹം വളൎത്തുന്നതിനും, ക്ലേശങ്ങളിൽ
സമാശ്വസിപ്പിക്കുന്നതിനും സമൎത്ഥകളായ സഹധ
ൎമ്മചാരിണികൾ തീരെ ദുൎല്ലഭമായിട്ടാണിരിക്കുന്നതു്.
ഇന്നു അനശ്വരകീൎത്തികളായി പ്രശോഭിക്കുന്ന വീര
ദേശാഭിമാനികളുടെ വിവിധ സംഭവാകരമായ ജീ

വിതചരിതത്തിലെ നിഗൂഢമായ അന്തർഭാഗത്തിൽ സ്വാതന്ത്ര്യമായി പ്രവേശിക്കുവാൻ നാം ശക്തരാണെങ്കിൽ, അവരിൽനിന്നു് ലോകത്തിന് സിദ്ധിക്കേണ്ടതായിരുന്ന വിശിഷ്ടഗുണങ്ങളിൽ വളരെ വലിയഭാഗം അവക്കുള്ള ഗൃഹിണികളുടെ കഠിനദുശ്ശീലം നിശ്ശേഷം ഗ്രസിച്ചുകളഞ്ഞിട്ടുണ്ടെന്നു് കാണാവുന്നതാണു്. കാന്താവിഷയത്തിൽ മലബാറി അനുഗ്രഹീതപുരുഷൻ തന്നെയായിരുന്നവെന്നു് നിസ്സംശയം പറയാം. തനിക്കു സിദ്ധിച്ച ഈ മഹാഭാഗ്യത്തിൽ കൃതജ്ഞതാവിവശനായി അദ്ദേഹം പലപ്പോഴും ഈശ്വരനെ പ്രത്യേകം നമസ്കരിക്കാറുണ്ടായിരുന്നു.

"നീതിവിനോദം" പ്രസിദ്ധീകരിച്ചു് ഒരുകൊല്ലം കഴിഞ്ഞിട്ടു്, ആംഗ്ലേയ ഭാഷയിൽ മറെറാരു കാവ്യഗ്രന്ഥം ചമച്ചു് ലോകസമക്ഷം സമർപ്പിച്ചു. ഇതിലെ ചിലഭാഗങ്ങളും മലബാറി ബോമ്പയിലേക്കു് വരും മുമ്പുതന്നെ തയാറാക്കീട്ടുള്ളതാണു്. അതെല്ലാം ഡാക്ടർ വിത്സനെ കാണിച്ചപ്പോൾ, മലബാറിയിൽ സമൃദ്ധമായുള്ള പ്രതിഭാ വിലാസത്തെയും അസാമാന്യമായുള്ള ആംഗ്ലേയഭാഷാ പരിജ്ഞാനത്തേയും ഉള്ളഴിഞ്ഞു് അഭിനന്ദിക്കയുണ്ടായി. അദ്ദേഹത്തിന്റെ പ്രോത്സാഹനം കൊണ്ടുതന്നെ മലബാറി

ആ കാവ്യത്തെ പൂൎത്തീകരിച്ച് പ്രസിദ്ധീകരിച്ചു. ഭാര
തീയ വിചാരകൎമ്മങ്ങളുടെ സൌന്ദൎയ്യത്തെ ആംഗ്ലേയ
ഭാഷയിൽ പകൎന്നൂട്ടത്തിട്ടുള്ളതാണ് ആ കൃതി. ഇന്ത്യ
യിലെ അനാഥസ്ത്രീകളെ സംരക്ഷിക്കുവാൻ വേണ്ടി
അക്ഷീണം പ്രവൎത്തിച്ചുകൊണ്ടിരുന്ന യശസ്വിനിയാ
യ മിസ്സ് മേരി കാർപ്പെൻറർ എന്ന ദയാവതിക്കാണ്
ആ പുസ്തകം സമർപ്പിച്ചിട്ടുള്ളത്. അന്ന് മലബാറി
ക്ക് ഇരുപത്തിമൂന്നുവയസ്സുമാത്രമേ പ്രായമുണ്ടായിരുന്നു
ള്ളു. മനനശീലന്മാരും കൎമ്മകുശലന്മാരുമായ വയോ
വൃദ്ധന്മാൎക്കുപോലും ദുഷ്പ്രാപമായിരിക്കുന്ന ഭാരതമാ
തൃവക്ഷസ്സിൽ സാഹിത്യസ്തന്യം നുകൎന്നുകൊണ്ട് ആ
സ്വാദപരവശനായി ക്രീഡിക്കുന്നതിന് മലബാ
റിക്ക് ഇത്ര ചെറുപ്പത്തിൽത്തന്നെ ഭാഗ്യമുണ്ടാ
യിരിക്കുന്നു. അപരിചിതയായ ഒരു വിദേശീയമ
ഹിളയ്ക്കു തന്റെ പുസ്തകം സമൎപ്പിക്കുവാൻ ആ ചെ
റുപ്പക്കാരനെ പ്രേരിപ്പിച്ചതു് രാജ്യക്ഷേമ പരമാ
പരോപകൃതി പ്രാഭവത്തെ യഥോചിതം മാനിക്കു
വാൻ തക്ക ദേശാഭിമാനമുൾക്കൊണ്ട മനോവിക
സം തന്നെയല്ലയോ? മലബാറിയുടെ ഈ ആദ്യത്തെ
ആംഗ്ലേയകൃതി, ലോകരംഗത്തിൽ തനിക്കുള്ള സ്ഥാ
നമെന്തെന്നറിഞ്ഞു് അതു് വെട്ടപ്പായുറപ്പിക്കുവാൻ സ
ന്നദ്ധനാക്കി വിട്ട സന്ദേശവാഹി തന്നെയായിരുന്നു.
മലബാറിയുടെ കാലത്തിനു മുമ്പ് ഇംഗ്ലീഷ് ഭാഷ

യിൽ കാവ്യനിർമ്മാണം ചെയ്യുന്ന ഭാരതീയർ ദുർല്ലഭമത്രെ. അങ്ങുമിങ്ങുമായി ചില പദ്യകൃതികൾ പുറപ്പെട്ടിരുന്നുവെങ്കിലും, ആംഗ്ലേയരുടെയും ഭാരതീയരുടെയും സവിശേഷമായ ആദരത്തിനു വിഷയമായ ആദ്യത്തെ കൃതി മലബാറിയുടേതാണ്.

പ്രസ്തുത കാവ്യത്തെ ഇന്ത്യയിലെ വൃത്താന്തപത്രങ്ങൾ മുക്തകണ്ഠം ശ്ലാഘിക്കയുണ്ടായതിനെക്കാൾ ഏറ്റവുമധികം ശ്രദ്ധാർഹവും സന്തോഷകരവുമായതു് ആംഗ്ലേയകവികളിൽ നിന്നു് മലബാറിക്കു് കിട്ടിയ അഭിനന്ദനപത്രങ്ങളാണ്. ഇത്രയും സുലളിതമായ ഭാഷയിൽ പദ്യനിർമ്മാണം ചെയ്തിരിക്കുന്നതു കണ്ടു് മഹാകവിയായ ടെനിസൻ സന്തോഷിക്ക മാത്രമല്ലാ, ആശ്ചര്യപ്പെടുകയും ചെയ്തിരിക്കുന്നു. മലബാറി മാതൃഭാഷയിലെഴുതീട്ടുള്ള കൃതികൾ വായിക്കുന്നതിനു് ഈ ഇംഗ്ലീഷ് കാവ്യം നിമിത്തം ടെനിസൻ ഉൽകണ്ഠിതനായി. മലബാറിക്കെഴുതിയ കത്തിൽ 'വിദൂരവാസിയായ താങ്കളുടെ ആപ്തമിത്രം" എന്നു വിശേഷണം ചാർത്തിയാണ് ടെനിസൻ കയ്യൊപ്പിട്ടിരിക്കുന്നതു്. ഷാഫ്റ്റ്സ്ബറി പ്രഭു, ജാൺബ്രൈറ്റ് എന്നീ പ്രഖ്യാത മഹാശയന്മാരും മലബാറിയുടെ ഈ കൃതി രചനാഭംഗികൊണ്ടും ആശയമാധുര്യംകൊണ്ടും സ്തുത്യർഹമാണെന്നു് അഭിപ്രായപ്പെട്ടിട്ടു

ള്ളവരാണ്. ജർമ്മനിയിലെ പണ്ഡിതാഗ്രേസരനായിരുന്ന പ്രൊഫസ്സർ മാക്സ്മുല്ലർ നമ്മുടെ കവിയെ അഭിനന്ദിച്ചതു് പ്രത്യേകമൊരു രീതിയിലാണ്. തനിക്ക് അന്ന് ഇന്ത്യയിലുള്ള അഞ്ചോ, ആറോ സ്നേഹിതന്മാരിൽ ഒരാളായിട്ട് അദ്ദേഹം മലബാറിയെ ഗണിച്ചു. പിന്നീട് മലബാറി മാക്സ്മുല്ലരുടെ ഉററ ചങ്ങാതി തന്നെ ആയിട്ടുണ്ട്. അദ്ദേഹം ജർമ്മൻകാരനാകയാൽ, ഇംഗ്ലീഷ് ഭാഷയിൽ സാമാന്യപരിജ്ഞാനം മാത്രമേ നേടിയിരുന്നുള്ളു. അതിനുതന്നെയും തനിക്കുണ്ടായിട്ടുള്ള പ്രയത്നം ഒട്ടും നിസ്സാരമല്ലായ്കയാൽ, ഒരു ഭാരതീയന്നു അതിലേക്കായി സ്വമസ്തിഷ്കത്തെ എത്ര വളരെ മർദ്ദിക്കേണ്ടിവരുമെന്ന് അദ്ദേഹം സ്വാനുഭവം കൊണ്ടുതന്നെ ഗ്രഹിച്ചിട്ടുണ്ട്. മാക്സ്മുല്ലർ മലബാറിക്കെഴുതിയ കത്ത് ഇങ്ങിനെയാണ്:— "എന്റെ മാതൃഭാഷയല്ലാ ഇംഗ്ലീഷ്. ഞാൻ അദ്ധ്വാനിച്ചു നേടിയ ഫലമാണ് എനിക്കുള്ള ആംഗ്ലേയ ഭാഷാജ്ഞാനം. അതിലെ ഗദ്യവിഭാഗത്തിലല്ലാതെ, പദ്യവിഭാഗത്തിൽ കർതൃത്വം നേടുവാൻ ഞാൻ ഇതുവരെയും ഉദ്യമിച്ചിട്ടില്ല. ഗദ്യരൂപത്തിലാവട്ടെ, പദ്യരൂപത്തിലാവട്ടെ ഇംഗ്ലീഷ് ഭാഷയിൽ നമുക്കുള്ള കർത്തവ്യകർമ്മം, നമ്മുടെ ഭാഷകളിൽ പൂർവികമായി തിളങ്ങിക്കിടക്കുന്ന പദാർത്ഥങ്ങളെ ഇംഗ്ലണ്ടിലേക്കയച്ചു കൊടുത്തു് നമ്മുടെ രണ്ടു രാജ്യങ്ങ

തും ആ രാജ്യവുമായുള്ള ബന്ധത്തെയും, പരസ്പരബോധത്തെയും പ്രബലപ്പെടുത്തുകയെന്നതാകുന്നു. ഒന്നു് പ്രത്യേകം ഓർത്തുകൊള്ളണം; ഇംഗ്ലീഷ്കാർ, മുഴുവനുമല്ലാ, ദുർല്ലഭം ചില വിശിഷ്ടാശയന്മാർ അന്യസൽകൃതിയെ യഥോചിതം മാനിക്കുന്നുണ്ടു്. ഇംഗ്ലീഷ് ഭാഷയ്ക്കു് ഇത്രയേറെ പ്രചാരവും പ്രശസ്തിയുമുണ്ടായതിനുള്ള സൂക്ഷ്മഹേതു, ആ ഭാഷയിലെ ഗ്രന്ഥകാരന്മാർക്കുള്ള അനിബദ്ധമായ സ്വാതന്ത്ര്യം, ആകർഷകമായ രചനാചാതുരി, സത്യപരമായ ആശയശുദ്ധി എന്നിവയിലാണു് അന്തർല്ലീനമായിരിക്കുന്നതു്." മാക്സ് മുള്ളരുടെ ഈ ഉപദേശം മലബാറി ശിരസാവഹിച്ചുകൊണ്ടുതന്നെയായിരുന്നു. ആംഗ്ലേയഭാഷാസംബന്ധമായ ഭാവിഷ്കൃത്യങ്ങളിൽ പ്രവേശിച്ചതു്. അനുതാപപൂർവകമായ പരോപകൃതിയിൽ അദ്വിതീയ പ്രഖ്യാതയായ മിസ്സ് ഫ്ലോറെൻസ് നൈററിംഗെയിൽ എന്ന മഹതിയും മലബാറിയെ ഈ കാവ്യനിർമ്മിതിയിൽ പ്രശംസിച്ചിട്ടുണ്ടു്. "സർവേശ്വരൻ ഈ ഉദ്യമത്തിൽ താങ്കളെ അനുഗ്രഹിക്കട്ടെ. ആ ആദ്യന്തരഹിതൻ ഭാരതഭൂമിയെ സംരക്ഷിക്കട്ടെ; ഇംഗ്ലണ്ടിനേയും അങ്ങിനെ തന്നെ. ആംഗ്ലേയരും ഭാരതീയരും ഒരേ കുടുംബക്കാരെപ്പോലെ പരസ്പരസ്നേഹഗുണത്താൽ ബദ്ധരാവട്ടെ. ആ മഹാശക്തിയുടെ വാ

ത്സല്യവർഷംകൊണ്ടു് നാമെല്ലാം അനുഗ്രഹീതരും ഉത്സാഹഭരിതരുമാവട്ടെ" എന്നിങ്ങനെയാണു് ആ മഹാമനസ്വിനി മലബാറിക്കെഴുതിയ ലേഖനം ഉപസംഹരിച്ചിരിക്കുന്നതു്.

മലബാറിയുടെ ഈ കൃതി ബഹുജനമദ്ധ്യത്തിൽ പ്രചരിക്കുന്നതിനു മുമ്പായി ത്തന്നെ; തന്റെ ഗുരുഭൂതനും പണ്ഡിതവര്യനുമായ ഡാക്ടർ വിത്സൻ ഐഹലൌകികവാസം വെടിഞ്ഞു പോയി. ഈ വിയോഗത്തിൽ പരിതപിക്കാത്തവർ അന്നു് അവിടങ്ങളിൽ ദുർല്ലഭമായിരുന്നു. മലബാറിക്കാവട്ടെ, തന്റെ ജീവിതത്തിൽ അത്യുഗ്രപ്രഹരമേററതുപോലെ തോന്നി. ഡാക്ടർ വിത്സനുമായി പരിചയിക്കുവാൻ തുടങ്ങിയ നാൾമുതൽക്കാണു് ബഹുജനങ്ങളെ ദൂരെ ദൂരെ നിന്നും ആകർഷിച്ചടുപ്പിക്കുമാറു് രമണീയമായ ലോകാനുഭവസൌരഭ്യം പ്രവഹിപ്പിച്ചുകൊണ്ടു മലബാറിയുടെ കവിതാ സമ്മിളിതവും അനുഭാവസ്യന്ദവുമായ ഹൃൽ കുസുമം വികസിച്ചു തുടങ്ങിയതു്. പരോപകൃതിയിൽ ദൃഢാസക്തനായതും വിത്സന്റെ ജീവിതസമ്പർക്കം കൊണ്ടുതന്നെ. ഡാക്ടർ വിത്സനു് മലബാറിയെ സംബന്ധിച്ചു് ഒരേ കാര്യത്തിൽ മാത്രമേ നൈരാശ്യപ്പെടേണ്ടി വന്നിട്ടുണ്ടാകയുള്ളു. തന്റെ ശിഷ്യനെ ക്രിസ്തുമതത്തിൽ ചേർക്കേ

ണമെന്നു് അദ്ദേഹം കലശലായി ആഗ്രഹിച്ചിരുന്നു. ബാഹ്യമായി ഇതു് സാധിച്ചില്ലെങ്കിലും, മതപരിവൎത്തനം കൊണ്ടു് മനോഗുണത്തികവിനെയാണു് അദ്ദേഹം ഉദ്ദേശിച്ചിരുന്നതെങ്കിൽ, ആന്തരികമായി, ക്രൈസ്തവ പുരോഹിതന്മാൎക്കുപോലും അസൂയാജനകമാകത്തക്ക സ്വാൎത്ഥത്യാഗശീലം മലബാറിയിൽ പ്രശോഭിക്കുന്നതുകണ്ടു് അദ്ദേഹം കൃതാൎത്ഥനായിരിക്കണം. ക്രിസ്തുമതാചാരപ്രകാരം വേഷം മാറിയില്ലെങ്കിലും, ആ മത തത്വങ്ങൾ തന്റെ ജീവിതത്തോടു് നല്ലവണ്ണം ഇണക്കിച്ചേൎക്കുവാൻ മലബാറി ശ്രമിക്കാതിരുന്നിട്ടില്ല. ഡാക്ടർ വിത്സൻ ചിലനാൾ കൂടി ജീവിച്ചിരുന്നുവെന്നിരിക്കിൽ, ഈ ശിഷ്യൻ മതസംബന്ധമായി അപ്പോഴും തന്റെ അനുയായിയാകയില്ലെങ്കിലും, വൈദിക ലൌകിക കാൎയ്യങ്ങളിൽ തന്റെ ദൃഷ്ടിക്കുകൂടിയും അപ്രാപ്യമാകത്തക്ക അത്ര ഉന്നതസ്ഥാനത്തേക്കു് അതിവേഗം കയറിച്ചെല്ലുന്നതു കണ്ടു് അദ്ദേഹത്തിനു് ആ ഹൎഷാശ്രു പ്രവാഹത്തിൽ നീന്തി നീന്തിക്കൊണ്ടു തന്നെ പരലോകയാത്ര ചെയ്യാമായിരുന്നു. മലബാറി ക്രിസ്തുമതം സ്വീകരിക്കാതിരുന്നതു് എന്തു കൊണ്ടു് എന്ന ചോദ്യത്തിനു് അദ്ദേഹത്തിന്റെ മനസ്സിനുതന്നെയും മറുവടി പറയുവാൻ കഴിഞ്ഞിട്ടില്ല.

വിത്സൻെറ ദേഹവിയോഗത്തെ സംബന്ധിച്ചു മലബാറി ഒരു വിലാപ കൃതി രചിച്ചു. "വിത്സൻ വീരൻ" എന്നാണിതിനു പേർ. "ജീവിതാനുഭവ"ത്തിലെ രീതിയിലുള്ള വൃത്തങ്ങളാണു് ഇതിൽ ഉപയോഗിച്ചിരിക്കുന്നതു്. രചനാഗുണം പൂൎവ്വകൃതികളിലെക്കാൾ മികച്ചു നില്ക്കുന്നുണ്ടെങ്കിലും രസ സമ്മിളിതമായ ലോകതത്വവിഭവം കൊണ്ടു് പണ്ഡിതന്മാരെ തൃപ്തിപ്പെടുത്തുന്നതിനു് ഇതു് ശക്തമായിട്ടില്ല. അഥവാ, മുക്തകണ്ഠമായ ആക്രന്ദനത്തിൽ തത്വാന്വേഷണം ചെയ്തു രസിക്കുവാനാഗ്രഹിക്കുന്നതു് മൂർഖഭാവമാണല്ലോ. മിൽട്ടൻെറ "ലിസിഡസ്" എന്നും, മാത്യു ആർനോൾഡിൻെറ "തൈറസിസ്" എന്നുമുള്ള കൃതികളുടെ ഛായയിൽ കൂടിയാണു് "വിത്സൻവീര"ൻെറ ഗതി. ഇതു് ടെനിസൻെറ "ഇൻമെമ്മോറിയം" എന്ന കൃതിയോടാണു് അധികം സദൃശമായിരിക്കുന്നതു്. വിത്സൻ മരിച്ചിട്ടു് മൂന്നുകൊല്ലം കഴിഞ്ഞിട്ടു മാത്രമെ ഈ കാവ്യം പ്രസിദ്ധീകരിക്കുവാൻ മലബാറിക്കു കഴിഞ്ഞുള്ളു. അക്കാലത്തേക്കു്, അതായതു ൧൮൭൮-ൽ മലബാറിയുടെ ജീവിതസ്ഥിതി ഒട്ടല്ലാതെ ഉയൎന്നു കഴിഞ്ഞിട്ടുണ്ടു.

——(0)——

# മൂന്നാം അദ്ധ്യായം

## പത്രപ്രവർത്തകൻ

ഇന്ത്യയിൽ ഇംഗ്ലീഷ് ഭാഷാജ്ഞാനം ഒട്ടൊട്ടു പരക്കുകയും, ഇന്ത്യക്കാർ ഇംഗ്ലീഷുകാരോടു അടുത്തിടപെടുന്നതിൽ സന്തുഷ്ടരാകയും ചെയ്തുതുടങ്ങിയപ്പോൾ, രാജ്യഭരണവിഷയത്തിൽ ഏററവും പ്രധാനപ്പെട്ട അംഗമെന്നു് പാശ്ചാത്യരാൽ അംഗീകൃതമായിരിക്കുന്ന വൃത്താന്തപത്രപ്രവർത്തനം ഇന്ത്യയിലേക്കും സംക്രമിച്ചു. ഇവിടെ ആദ്യമായി ഒരു വൃത്താന്തപത്രം പ്രസിദ്ധീകരിച്ചുതുടങ്ങിയതു് കൽക്കട്ടായിലാണു്. ഈ കഥ നടക്കുന്നതിനു് ഒരു ശതവർഷം മുമ്പാണു് അതിന്റെ ആരംഭം. ഒരു ഇംഗ്ലീഷ് സാഹിത്യകാരന്റെ ആധിപത്യത്തിൽ ഇംഗ്ലീഷ് ലേഖകന്മാരുടെ സഹകരണത്തോടുകൂടി ഇംഗ്ലീഷ്ഭാഷയിലാണു് ആ പത്രം നടന്നിരുന്നതു്. തൽപ്രവർത്തകന്മാരാവട്ടെ, അന്നത്തെ ഭരണാധികാരികളുമായി ബന്ധമൊന്നുമില്ലാത്തവരായിരുന്നതിനാൽ ഗവർമ്മെണ്ടിന്റെ കൃത്യങ്ങളെ നിർദ്ദയം അതിൽ ആക്ഷേപിച്ചുകൊണ്ടേയിരുന്നിരുന്നു. അന്നു് ബ്രിട്ടീഷ്ഭരണം ഇന്ത്യയിൽ ഇത്രയും സുസ്ഥിരമോ പരിവ്യാപ്തമോ ആയിരുന്നില്ല. ആ

ഘട്ടത്തിൽ ഗവൎമ്മെണ്ടിനെക്കുറിച്ച് ജനങ്ങൾക്ക് ദു
ൎബ്ബോധമുണ്ടാകുന്നതു് സുഖതരമായ ഭരണഗതിക്കു
പ്രതിബന്ധമാകാവുന്നതിനാൽ സൎക്കാർ കാൎയ്യങ്ങളി
ൽ ആക്ഷേപപരമായ സ്വാതന്ത്ര്യാഭിപ്രായപ്രകട
നങ്ങളെ തൽക്കാലം നിരോധിക്കതന്നെ വേണമെ
ന്നു് അന്നത്തെ അധികാരികൾ തീൎമാനിച്ചു് ആ
പത്രത്തിന്റെ പ്രവൎത്തകന്മാരെ സ്വദേശമായ ഇം
ഗ്ലണ്ടിലേക്കുതന്നെ ശാസിച്ചയച്ചുകളഞ്ഞു.

ബ്രിട്ടീഷ്ഭരണം ഇന്ത്യയിൽ സുസ്ഥിരമായിത്തീൎന്ന
പ്പോൾ, സ്വാതന്ത്ര്യഭക്തന്മാരിൽ അഗ്രഗണ്യനും ഇംഗ്ലീ
ഷ്ഭാഷാജ്ഞാനംസിദ്ധിച്ച ഏതൊരിന്ത്യക്കാരന്റെയും
കൃതജ്ഞതാപൂൎവ്വമായ സ്മരണയ്ക്കു എന്നുകാലത്തും പാ
ത്രവുമായ മെക്കാളെ പ്രഭുവിന്റെ ശ്രമത്താൽ, പൊ
തുകാൎയ്യങ്ങളിലേതിലും സ്വതന്ത്രമായി അഭിപ്രായം
പുറപ്പെടുവിക്കുന്നതിനുള്ള അവകാശം ഇന്ത്യയിലെ വൃ
ത്താന്തപത്രങ്ങൾക്ക് തിരിച്ചുകൊടുത്തു. ഈ അവകാശ
സിദ്ധിക്കുമുമ്പായിത്തന്നെ ദേശഭാഷകളിൽക്കൂടിയും വൃ
ത്താന്തപത്രങ്ങൾ സ്ഥലം പിടിച്ചുതുടങ്ങിട്ടുണ്ടു്. എ
ന്നാൽ, അവയെല്ലാം ഗവൎമ്മെണ്ടിനെ ഭയപ്പെട്ടുകൊ
ണ്ടു് ഭരണവിഷയത്തിൽ ഒട്ടും ഊക്കും ഉണൎച്ചയുമില്ലാ
തെയാണു ജീവിച്ചിരുന്നതു്. ദേശഭാഷയിൽ ആദ്യമാ
യി പത്രം പ്രസിദ്ധീകരിച്ചുതുടങ്ങിയതു് ബോംബേയിലാ
ണു്. ഒരു പാൎസിപ്രമാണി സ്വഭാഷയിൽ തുടങ്ങിയ

ആ വൃത്താന്തപത്രത്തിന എട്ടു വയസ്സു തികഞ്ഞതിൽ
പ്പിന്നെയായിരുന്നു അഭിപ്രായസ്വാതന്ത്ര്യം ഇന്ത്യയി
ലെ പത്രങ്ങൾക്ക് തിരിച്ചുകിട്ടിയതു്. പിന്നെയും, പല
കാലത്തേക്ക് ദേശഭാഷാപത്രങ്ങൾക്ക പുഷ്ടിയും ശ
ക്തിയുമില്ലാതെ ക്ഷീണിച്ചുതന്നെയാണ് കഴിയേണ്ടിവ
ന്നതു്. ഇംഗ്ലീഷ്ഭാഷാജ്ഞാനം വഴിയായി ലോകകാ
ൎയ്യങ്ങളിൽ തികഞ്ഞു തെളിഞ്ഞ പാടവം നേടിയ ജന
സമ്മതന്മാർ ദേശഭാഷാപത്രപ്രവൎത്തനത്തിൽ പ്രവേ
ശിക്കുന്നതുവരെക്കും അവയ്ക്ക് അഭിവൃദ്ധിയൊട്ടുമുണ്ടാ
യില്ല. ദേശാഭിമാനം പരിഷ്കൃതരൂപത്തിൽ വർദ്ധിക്ക
യും, ബഹുജനങ്ങളെ ജ്ഞാനവിഷയത്തിൽ ഇടപെടു
ത്തേണ്ട ആവശ്യകതയെക്കുറിച്ചു ബോധമുണ്ടാകയും
ചെയ്തപ്പോൾ, ഇംഗ്ലീഷ് ഭാഷാപരിചയത്താൽ ജ്ഞാ
നതന്ത്രം പരിശീലിച്ച ജനപ്രമാണികൾ ദേശഭാഷാ
പത്രങ്ങളിൽ സ്വകീയജ്ഞാനം പ്രകാശിപ്പിക്കുവാൻ
നിർബ്ബദ്ധരായി. ഇങ്ങനെ, പത്രങ്ങളുടെ നിലയും വിലയു
മുയർന്നപ്പോൾ, ജനസാമാന്യത്തെ അവ അധികമധിക
മായി ആകർഷിച്ചുതുടങ്ങിയതിൽ അത്ഭുതപ്പെടുവാനി
ല്ലല്ലോ. ഉത്സാഹശീലന്മാരും ദേശാഭിമാനികളുമായ
യുവജനങ്ങളാണ് ഏതു രാജ്യത്തും വൃത്താന്തപത്ര
പ്രവൎത്തനത്തിൽ കൂടുതലായി പ്രവൎത്തിച്ചു കാണാറു
ള്ളതു്. ബഹുജന കാൎയ്യത്തിൽ പ്രവേശിച്ചിട്ടു് ജീവ
കാലമത്രയും പരാൎത്ഥം പ്രവൎത്തിക്കുന്നതിന് വഴിനോ

ക്കിക്കൊണ്ടിരിക്കുന്ന മലബാറിയെപ്പോലെയുള്ള ഒരു യുവാവിനെ പത്രപ്രവൎത്തനത്തിന്ന് സ്വാധീനപ്പെടുത്തുവാൻ ഒട്ടുംതന്നെ പ്രയാസമില്ല. നമ്മുടെ കഥാനായകൻ ഈ മാൎഗ്ഗത്തിൽ പ്രവേശിച്ചതും പ്രവൎത്തിച്ചതും എങ്ങിനെയായിരുന്നുവെന്ന് നോക്കുക.

ബോംബെയിൽ, ഉൽക്കൎഷേച്ഛുക്കളായ ചില ചെറുപ്പക്കാർ പാഠശാലാ ജീവിതം കഴിഞ്ഞ ഉടനെ ഒരു പ്രതിവാരപത്രം പ്രസിദ്ധീകരിച്ചുതുടങ്ങി. ഇതിൽ അവൎക്കു വേണ്ടുന്ന മൂലധനത്തെക്കുറിച്ച് അവർ ഒട്ടുംതന്നെ ചിന്തിച്ചിരുന്നില്ല. നല്ല നല്ല കാൎയ്യങ്ങളെപ്പററി രസകരമായി എഴുതുവാൻ തക്ക അറിവും കഴിവുമുണ്ടെന്ന അഭിമാനത്താൽ, വരിക്കാരെ വൎദ്ധിപ്പിച്ച്, പത്രത്തിൻെറ ആയുരാരോഗ്യങ്ങൾ ഉറപ്പിക്കുന്നതിന്ന് മററൊരുപകരണവും ആവശ്യമില്ലെന്നായിരിക്കാം അവർ കരുതിയതു്. മുൻസിപ്പാൽ കൌൺസിലിലെ ഒരുദ്യോഗസ്ഥനും ഈ പ്രവൎത്തകസംഘത്തിൽ ഉൾപ്പെട്ടിരുന്നു. ആയാൾ കൌൺസിൽ വക പരസ്യങ്ങൾ ഈ പത്രത്തിലേക്കു കൊടുക്കാമെന്ന് ആശപ്പെടുത്തിയപ്പോൾ, പ്രാരംഭച്ചെലവുകൾനിൎവ്വഹിക്കുവാൻ അതു് ധാരാളം മതിയാകുമെന്നാണ് അവർ സംഭ്രമിച്ചുപോയതു്. ലണ്ടൻ സ്പെക്റ്റേററർ എന്ന പത്രത്തിന്റെ ആകൃതിയിലും, പ്രകൃതിയിലും, ആ പേരിനെത്തന്നെ അനു

കരിച്ചുകൊണ്ടും ഞായറാഴ്ചതോറും ഇവർ പത്രമൊന്ന് അച്ചടിച്ചുവിടുകതന്നെചെയ്തുതുടങ്ങി. പിൽക്കാലത്തിൽ പ്രഖ്യാതമായി ശോഭിച്ച "ഇൻഡ്യൻ സ്പെക്റ്റേറ്റർ" പത്രത്തിന്റെ ഉത്ഭവം ഇങ്ങനെയാണ്. ഈ പത്രം ലണ്ടൻസമ്പ്രദായത്തെ അനുസരിച്ചു നാനാദേശ വൃത്താന്തങ്ങളും, അവയെക്കുറിച്ചുള്ള ഗുണദോഷനിരൂപണങ്ങളും ജനങ്ങളെ രസിപ്പിക്കയും പഠിപ്പിക്കയും ചെയ്യുന്നതായ വിവിധവിഷയങ്ങളും ഉൾക്കൊണ്ടു മുറയ്ക്കു നടന്നുവന്നു. അന്ന് അതിൽ പത്രാധിപത്യം വഹിച്ചിരുന്നത് മിസ്റ്റർ ഫിറോസിഷാ മെഹ്‌വാൻജി തലിയാർക്കാൻ ആണ്. അദ്ദേഹം ആവശ്യപ്പെട്ട പ്രകാരം മലബാറി ആ പത്രത്തിന്റെ ലേഖകവർഗ്ഗത്തിൽ ഒരാളായി നിന്ന് ഉത്സാഹപൂർവ്വം പ്രവർത്തിച്ചു.

ആളും തരവുമൊന്നും നോക്കാതെ, ഏതുകാര്യത്തിലും സ്വാതന്ത്ര്യാഭിപ്രായം പുറപ്പെടുവിക്കുന്നതിൽ ഈ പത്രത്തിനു ഒട്ടുംതന്നെ ക്ലേശമുണ്ടായില്ല. പ്രവർത്തകന്മാർ ധീരന്മാർ തന്നെയെങ്കിലും അപക്വാശയന്മാരായിരുന്നതുകൊണ്ട്, ബാലകന്റെ കയ്യിൽ കിട്ടിയ കത്തിപോലെ, ഈ പത്രം പല അപകടങ്ങളുമുണ്ടാക്കിത്തീർത്തു. വയോവൃദ്ധന്മാരെങ്കിലും ജനപ്രമാണികളായ പരിപക്വാശയന്മാർ ഈ അക്ഷമന്മാരായ ചെറുപ്പക്കാരുടെ വകതിരിവില്ലാതെയുള്ള ധീര

തയിൽ പങ്കുകൊള്ളുകയുണ്ടായില്ല. രാജ്യഭരണവിഷയത്തിൽ നിർഭയം പ്രവർത്തിച്ച് ജനസമ്മതന്മാരായി ശോഭിക്കുന്ന ആ നേതാക്കന്മാരെത്തന്നെ ഇവർ കഠിനമായി ആക്ഷേപിച്ചു തുടങ്ങി. യുവാഭിപ്രായം വൃദ്ധമതത്തെക്കാൾ തീക്ഷ്ണം തന്നെയായിരിക്കുമെങ്കിലും ശ്രമസാദ്ധ്യമായ പൊതുകാര്യത്തിൽ സമ്മാന്യവൃദ്ധജനത്തെ പിണക്കിയകററിക്കൊണ്ട് യുവജനങ്ങൾ സ്വേച്ഛാധീനം സ്വതന്ത്രസഞ്ചാരം ചെയ്യുന്നതു്, അസ്ഥിവാരമുറപ്പിക്കാതെ ഗൃഹനിർമ്മാണം ചെയ്യുന്നതുപോലെ ആപൽക്കരമായിട്ടുള്ളതാണെന്ന് സ്പെക്ടേററർ പ്രവർത്തകന്മാർ ഓർത്തില്ല. സ്ഥിതിബോധം കൂടാത്ത ധീരതയും സ്വാതന്ത്ര്യേച്ഛയും ഫലോന്മുഖമാകുന്നതല്ലല്ലോ. സ്പെക്ടേററർ പത്രം വൃദ്ധജനത്താൽ അനാദൃതമായപ്പോൾ, വരിക്കാർ മുമ്പുതന്നെ അധികമില്ലാതിരുന്ന അതിനു ജീവിതം ദുർഭരമായിത്തന്നു. നഗരപ്രമാണികളുടെ വിരോധത്താൽ, മുൻസിപ്പാൽ കൌൺസിലിൽനിന്ന് ആശിച്ചപോലെ പരസ്യമൊന്നും കിട്ടിയതുമില്ല. ഇങ്ങിനെ വിഷമിക്കുന്നതിനിടയ്ക്കുതന്നെ, പ്രവർത്തകന്മാരിൽ ഒരാൾ തൽബന്ധത്തിൽ നിന്ന് പിരിഞ്ഞു് തൻെറ ഭാഗം തിരിച്ചു കിട്ടേണമെന്ന് അവകാശപ്പെട്ടതു് പുണ്ണിലൊരമ്പു തറച്ചതു പോലെ ആ പത്രത്തിനു ദുസ്സഹമായി. എന്നു തന്നെയല്ലാ, ഇതുനിമിത്തം പ്രവർത്തകന്മാർ ത

മ്മിൽ പിണങ്ങുകയും, പത്രത്തെ മറെറാരാൾക്കു ഏറെറവും ചുരുങ്ങിയ തുകക്കു് വിററു കളയുന്നതിനു് നിർബ്ബന്ധരാകയും ചെയ്തു. സ്പെക്ടേററർ പത്രം അന്നു് വിലയ്ക്കു മേടിച്ചതു് ബോറാ എന്നൊരാളാണു്. ഇയാൾക്കു പത്രപ്രവൎത്തനത്തിൽ ഒട്ടും താല്പൎയ്യമില്ലായിരുന്നുവെങ്കിലും ഒട്ടുകാലം പ്രക്ഷോഭ ജനകമായ രീതിയിൽ നടന്നു് ജനങ്ങൾക്കു് പരിചിതമായിത്തീൎന്ന ഇന്ത്യൻ സ്പെക്ടേററർ പത്രം ഇനിയധികമില്ലാതെ തീരെ നശിച്ചുപോകുന്നതിൽ സങ്കടം തോന്നിയിരുന്നു. സമ്മതനും വിശ്വസ്തനുമായ ഒരു ഉത്സാഹശീലനെ ഏൽപ്പിച്ചു് മുറയ്ക്കു നടത്തിക്കുവാൻ ശ്രമിച്ചു നോക്കാമെന്നു കരുതിമാത്രമാണു് മിസ്റ്റർ ബോറാ ആ പത്രം വിലയ്ക്കു മേടിച്ചതു്. തന്റെ ഉദ്ദേശ്യം ശരിയായി നിവൎത്തിക്കുവാൻ സമൎത്ഥൻ മലബാറിയാണെന്നറിഞ്ഞു് അയാൾ ആ പത്രത്തിന്റെ സൎവ്വാവകാശവും ഇരുപത്തഞ്ചുറുപ്പിക പ്രതിഫലം കിട്ടിയാൽ ഒഴിഞ്ഞുകൊടുക്കാമെന്നു് മലബാറിയെ കണ്ടു പറഞ്ഞു. പത്രസ്വാമിയോ, പത്രാധിപരോ ആകേണമെന്ന ആഗ്രഹം അതുവരെയും മലബാറിക്കുണ്ടായിരുന്നില്ല. എങ്കിലും, തന്നെ അന്വേഷിച്ചുതന്നെ വന്നിരിക്കുന്ന തന്റെ പൂൎവ്വമിത്രത്തെ അദ്ദേഹം എങ്ങിനെ നിരാകരിക്കുവാൻ ശക്തനാകും. ബഹുജനകാൎയ്യത്തിൽ പ്രവേശിക്കുന്നതിനു ഇതുതന്നെ നല്ല മാൎഗ്ഗ

മെന്നു് മലബാറി അപ്പോഠം കരുതിട്ടുണ്ടുമുണ്ടാകാം. ഏതായാലും മലബാറി ഇൻഡ്യൻ സ്പെക്റ്റേറ്റർ പത്രം തന്റേതായി ഏറെറടുക്കുകതന്നെ ചെയ്തു. ബോറയുടെ വഴിക്കു് ഒരു ധനികൻ മലബാറിയുടെ കൂട്ടുകാരനായി ചേരുകയുമുണ്ടായി. തനിക്കു പേരും പണവുമുണ്ടാകേണമെന്ന സ്വാർത്ഥപരമായ ഒരുദ്ദേശത്തോടുകൂടിയാണു് ഈ വിത്തവാൻ കൂട്ടുചേർന്നു് നിൽക്കുന്നതെന്നു് മലബാറി ആദ്യമറിഞ്ഞില്ല. ഏതാനും വാരത്തേക്കു് ആ ധനികന്റെ ചെലവിൽത്തന്നെയാണു് പത്രം നടന്നുവന്നതു്. അപ്പോഴെക്കും അയാളുടെ ഉദ്ദേശ്യം മലബാറി മനസ്സിലാക്കുകയാൽ ആ ദുർമ്മോഹിയുമായുള്ള ഇടപാടിൽ നിന്നു് അകലുവാൻ നിശ്ചയിക്കുകയും, സ്വപത്നിയുടെ സഹായത്താൽ കടം തീർത്തു് ആയാളെ പിരിച്ചു വിടുകയും ചെയ്തു.

സർ കവാഡ്ജി ജിഹാംഗർ ചെയ്ത ശുപാർശപ്രകാരം മിസ്റ്റർ മാർട്ടിൻവുഡ്ഡ് മലബാറിയെ പത്രപ്രവർത്തനത്തിൽ പ്രവേശിപ്പിച്ച വസ്തുത ഇതിനുമുമ്പു് പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം "ടൈംസ് ആഫ് ഇൻഡ്യ"യുടെ പത്രാധിപരായിരിക്കവേ തന്നെ, നാട്ടുകാരുടേയും നാട്ടുരാജാക്കന്മാരുടേയും ഗുണത്തിനുവേണ്ടി "ബോംബേ റവ്യൂ" എന്നൊരു പുതിയപത്രം

സ്വന്തമായി നടത്തിത്തുടങ്ങി. ഇതിലാണ് നമ്മുടെ കഥാനായകൻ പ്രവർത്തിച്ചുകൊണ്ടിരുന്നത്. രണ്ടു കൊല്ലത്തോളം ഏററവും യോഗ്യമായ രീതിയിൽ പ്രകാശിച്ചുവന്ന ആ പത്രം, പണമില്ലായ്കയാൽ അകാലത്തിൽ അസ്തമിക്കയാണു ചെയ്തത്. മലബാറിക്ക് ഈ ചുരുങ്ങിയകാലത്തെ പരിചയംകൊണ്ടുതന്നെ, പത്രപ്രവർത്തനത്തിൽ പ്രശസ്തമായ വൈദഗ്ദ്ധ്യം നേടുവാൻ കഴിഞ്ഞു. പ്രത്യേകിച്ച് ഈ പത്രത്തിൽ ഗുജറാത്തിനെ സംബന്ധിച്ചെഴുതിയിരുന്ന പ്രൗഢസരസോപന്യാസങ്ങളാണ്, പിന്നീട് പുസ്തകാകൃതിയിൽ പുറപ്പെട്ട് ഇംഗ്ലീഷ് ഗ്രന്ഥകാരന്മാരുടെ മുന്നണിയിൽത്തന്നെ മലബാറിക്ക് ഒരു മാന്യസ്ഥാനം നൽകിയത്.

"ബോംബേ റവ്യൂ" ദീർഘനിദ്രയെ പ്രാപിച്ചപ്പോൾ, "ഇൻഡ്യൻ സ്പെക്റേററർ" പത്രത്തിൻെറ അഭിവൃദ്ധിയിൽത്തന്നെ തൻെറ ബുദ്ധിയും ശക്തിയും മുഴുവൻ ഏകാഗ്രമായി ചെലുത്തുന്നതിന് മലബാറിക്കു കഴിഞ്ഞു. ലോകത്തിന് സുഖാസ്വാദ്യമായ മധുരഫലങ്ങൾ നിറച്ചു വഹിച്ചുകൊണ്ടു സകൌതുകം വിളഞ്ഞുനിൽക്കാവുന്നതാണു മലബാറിയുടെ ഉൽക്കർഷോന്മുഖമായ ജീവിതമെന്നു മിസ്റ്റർ വുഡ് ശരിയായി മനസ്സിലാക്കിട്ടുണ്ട്. അദ്ദേഹം മലബാറിയെക്കുറിച്ചു പറഞ്ഞിരിക്കുന്നതു ഇങ്ങിനെയാണ്:—

"ഇന്ത്യയിൽ പൂർവ്വികമായി നിവസിക്കുന്നവരും, ഇടക്കു വന്നുചേർന്നവരുമായ പലപല ഉപവർഗ്ഗങ്ങളടങ്ങിയ ആര്യ മഹാസമുദായത്തിൽ ഗവർമ്മെണ്ടിന്റേയും ഭരണീയരുടേയും മദ്ധ്യത്തിൽ നിന്നുകൊണ്ടു വിശ്വാസയോഗ്യമായി പ്രവർത്തിക്കുവാൻ ഈ പത്രാധിപർ അസാമാന്യസാമർത്ഥ്യം തികഞ്ഞ യോഗ്യനാകുന്നു. ഭാരതീയരുടെ ഐഹികവും പാരത്രികവുമായ ആചാരോപചാരങ്ങളെക്കുറിച്ചു ഇദ്ദേഹത്തിനു നല്ലവണ്ണമറിയാമെന്നു് ഇദ്ദേഹത്തിന്റെ ലേഖനങ്ങളിൽനിന്നു എളുപ്പത്തിൽ മനസ്സിലാക്കാം. ഈ പത്രാധിപരുടെ സ്വാതന്ത്ര്യബോധത്തിലും സത്യസന്ധതയിലും ഞങ്ങൾക്കു നല്ലവിശ്വാസമുണ്ടു്," കീർത്തിമാനായ മിസ്റ്റർ വുഡ്ഡിന്റെ ഈ അഭിനന്ദനത്താൽ മലബാറിയുടെ സ്പെക്റ്റേറർ പത്രം ബഹുജനശ്രദ്ധയ്ക്കു് അവിളംബം വിഷയമായതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

മിസ്റ്റർ മാർട്ടിൻവുഡ്ഡ് പത്രാധിപത്യമൊഴിഞ്ഞു ഇംഗ്ലണ്ടിലേക്കുപോയപ്പോൾ ബുദ്ധിമാനായ ഒരുപദേഷ്ടാവുമാത്രമല്ലാ, ജീവിതക്ലേശങ്ങളിൽ സമാധാനിപ്പിക്കുന്ന ഒരു സുഹൃന്മണി കൂടിയും മലബാറിക്കു നഷ്ടപ്പെട്ടുപോയി. ധനസമ്പാദനത്തിൽ പ്രകൃത്യാ, സാമർത്ഥ്യമില്ലാത്ത ഒരാളാണു് മലബാറി. പൊതുക്കാ

യ്യങ്ങളിൽ പൂൎണ്ണമായുള്ള അഭിനിവേശത്താൽ, പണം നേടുവാനുള്ള മാൎഗ്ഗങ്ങളെക്കുറിച്ചു ചിന്തിക്കുന്നതിന്ന അദ്ദേഹത്തിന്ന സമയമുണ്ടാകാറെയില്ല. പത്രമിടപെട്ട ചെലവുകൾ നടത്തുന്നതിന്നു, ഭാൎയ്യയേയും കുട്ടികളേയും സംരക്ഷിക്കുന്നതിന്നുംതന്നെ അദ്ദേഹത്തിന്ന അത്യധികം ക്ലേശിക്കേണ്ടിവന്നു. ഇങ്ങിനെ അത്യാവശ്യത്തിലേക്കുള്ള സമ്പാദ്യംതന്നെയും ചില സ്നേഹിതന്മാരുടെ ദുൎമ്മോഹത്തിന്ന പലപ്പോഴും ആഹാരമായിത്തീൎന്നിട്ടുണ്ടു്. പണസംരക്ഷണത്തിൽ, മലബാറികളുള്ള അശ്രദ്ധ, അദ്ദേഹത്തിന്റെ ചില സ്നേഹിതന്മാൎക്കു അനായാസം പണം നേടുവാൻ നല്ലൊരുമാൎഗ്ഗമായി. ചിലരുടെ വിധി കടങ്ങൾക്കു ജാമ്യം നിന്നു് ആ സംഖ്യകൾ അദ്ദേഹം തന്നെ കൊടുക്കേണ്ടതായും വന്നിട്ടുണ്ടു്. ഇങ്ങനെയുള്ള കൃത്യദോഷങ്ങളാൽ ഓരോ ഘട്ടങ്ങളിൽ അദ്ദേഹം എത്ര വളരെയാണു് കഷ്ടപ്പെട്ടതെന്നു് പറഞ്ഞറിയിക്കുവാൻ പ്രയാസമാണു്. ദാരിദ്ര്യത്താൽ, പത്രത്തൊഴിൽ മുഴുവൻ അദ്ദേഹം ഏകനായിത്തന്നെ നടത്തിയിരുന്നു. പത്രത്തിലെഴുതിക്കൊടുക്കുക, ആപ്പീസ്സുജോലികൾ നിൎവ്വഹിക്കുക, പ്രൂഫ് നോക്കുക, പത്രം മടക്കിക്കെട്ടുക, മേൽവിലാസമെഴുതുക, തപാലാപ്പീസ്സിലേക്കെടുത്തുകൊണ്ടു പോകുക, ചിലപ്പോൾ പട്ടണത്തിലെ വരിക്കാൎക്കു

ല്ലാം എത്തിച്ചു കൊടുക്കുക ഇതത്രയും മലബാറി ഒരേ ഒരാൾ തന്നെ അക്ഷീണം ചെയ്കയുണ്ടായി.

ക്ലേശം ഭാവിഗുണത്തിനാധാരമാണെന്ന ദൃഢബോധം മലബാറിക്കുണ്ടായിരുന്നു. ക്ലേശങ്ങളെയെല്ലാം ലംഘിച്ചുകൊണ്ടു ഉൽകൎഷപഥത്തിൽസഞ്ചരിക്കുന്നവന്റേതാണല്ലോ പ്രശസ്തജീവിതം. ധൈൎയ്യവും സ്ഥൈൎയ്യവും തികഞ്ഞ അദ്ദേഹത്തിന്റെ ഹൃദയം ഏതു നേരത്തും ഉത്സാഹോല്ലസിതമായിട്ടേ കണ്ടിട്ടുള്ളു. പലപല ദുൎഭരകൎമ്മങ്ങൾ നിൎഭയം വഹിച്ചുകൊണ്ടു്, തുടരെ തുടൎന്നു വരുന്ന ഘോരതരങ്ങളായ ക്ലേശങ്ങളെ എതിൎത്തിരുത്തി വെല്ലുന്നതിനിടയ്ക്കു് അദ്ദേഹം കവിതയുമായി പ്രേമസല്ലാപം ചെയ്തതു് എങ്ങിനെയെന്നോൎക്കുമ്പോൾ ആൎക്കും അത്ഭുതപ്പെടാതെ കഴികയില്ല. ബഹുജനവിഷയങ്ങളാൽ സൎവ്വദാ പൎയ്യാകുലമായിരിക്കുന്ന ഹൃദയത്തിൽ കവിതയ്ക്കിടംകിട്ടുക സാധാരണമല്ല. തന്നെ ഏകാഗ്രമനസ്സോടേ പലകാലം ഭജിക്കുന്നവനെ മാത്രമേ കവിതാദേവി അനുഗ്രഹിക്കാറുള്ളു. എന്നാൽ മലബാറിയെയാവട്ടെ ബാല്യത്തിൽത്തന്നെ പ്രേമപൂൎവ്വം സ്വയംവരിച്ച കവിതാകാമിനി ഏതവസ്ഥയിലും പിന്തുടൎന്നു ചെല്ലുകയാണു് ചെയ്തതു്. ജീവിതക്ലേശങ്ങളിൽ സമാശ്വാസകാരിണിയായി സഹചരിക്കുന്നതിനു് കവിതാദേവി സന്നദ്ധയാണെങ്കിൽ, അതിന്മീതെ എന്ത

നുഗ്രഹമാണ് ഒരു മനുഷ്യന് വേണ്ടതു്! കർത്തവ്യകർമ്മബോധമാണ് അദ്ദേഹത്തിന്റെ ജീവിതത്തെ പ്രകാശമാനമാക്കിയതു്. അദ്ദേഹത്തിന്റെ കവിതയ്ക്കു് സൌന്ദര്യം നൽകിയിരിക്കുന്നതോ, കർത്തവ്യകർമ്മോപദേശമല്ലാതെ മറ്റൊന്നല്ല. അദ്ദേഹം ഇതിനിടയ്ക്കു് രചിച്ച ഒരു കാവ്യത്തിൽ ഇങ്ങിനെ കുറിച്ചിരിക്കുന്നു:— "ഭക്തിശ്രദ്ധാവിശ്വാസപൂർവ്വം നാം സദാ ഭജിക്കേണ്ടതു് കർത്തവ്യകർമ്മത്തെയാണ്. കർത്തവ്യകർമ്മമാണു് മോക്ഷം; കർത്തവ്യകർമ്മമാണ് പ്രാപ്യസ്ഥാനമായ സ്വർഗ്ഗം."



കർത്തവ്യകർമ്മബോധത്താൽ തന്നെ മലബാറി പത്രപ്രവർത്തനത്തിൽ പ്രതിബന്ധങ്ങളെല്ലാം കടന്നു്, ഒടുവിൽ, പ്രകാശമയമായ സ്ഥാനത്തെ പ്രാപിച്ചു. തന്റെ ഈ ഉദ്യമത്തിൽ പലേടത്തു നിന്നും പല സഹായങ്ങൾ അദ്ദേഹത്തെ തേടിത്തേടിത്തന്നെ വന്നെത്തിത്തുടങ്ങി. അഭിപ്രായസ്വാതന്ത്ര്യം പത്രങ്ങൾക്കു പൂർവ്വവൽസിദ്ധിക്കയാൽ, മലബാറിക്കു് വിജയലാഭത്തിനു് അതും ഉപകരിച്ചു. ലിറ്റൻ പ്രഭു വൈസ്രായിയായിരുന്നകാലത്തു് ഇന്ത്യയിലെങ്ങും ഭരണസംബന്ധമായി വർദ്ധിപ്പിച്ചു വിട്ട തിന്മകളെയെല്ലാം പരിഹരിക്കുന്നതിനായിട്ടാണു് ൧൮൮൦-ൽ ബ്രിട്ടീഷ് പ്രധാനമന്ത്രിയായി വന്ന ഗ്ലാഡ്സ്റ്റൻ സൽഗുണനിധി

യായ റിപ്പൺപ്രഭുവിനെ വൈസ്രായിയായി നിയമിച്ചു ഇന്ത്യയിലേക്കയച്ചതു്. ഗവൎമ്മെണ്ടിന്റെ നടപടികളെ ആക്ഷേപിക്കാതിരിപ്പാൻവേണ്ടി ലിററൻ പ്രഭു ഇവിടത്തെ പത്രങ്ങളെ നിയമപാശത്താൽ ക്രൂരമായി ബന്ധിച്ചിരുന്നു. റിപ്പൺപ്രഭു വന്ന ഉടനെ ആ പാശത്തെ ഖണ്ഡിച്ചുകളഞ്ഞു് പത്രങ്ങൾക്കെല്ലാം മോചനം കൊടുത്തു. രാജകൃത്യങ്ങളെപ്പററി യുക്തിയും ന്യായവും വിടാതെ നിൎമ്മത്സരം പുറപ്പെടുവിക്കുന്ന അഭിപ്രായത്തെയെല്ലാം സ്വീകരിക്കയും, അത്തരം വിമൎശനങ്ങൾക്കായി ആവശ്യപ്പെടുകതന്നെയും, അവയെ സസന്തോഷം ആദരിക്കയും അദ്ദേഹം ചെയ്കയാൽ പത്രങ്ങൾക്കുണ്ടായ ശക്തിയും പുഷ്ടിയും ആൎക്കും ആഹ്ലാദജനകം തന്നെയായിരുന്നു. രാജ്യഭരണസംബന്ധമായ പൊതുയോഗങ്ങളും പ്രസംഗങ്ങളും ഇടവിടാതെയുണ്ടാകുവാൻ വഴിതുറന്നുകൊടുത്തു്, അത്തരം കൃത്യങ്ങളെ സ്നേഹപൂൎവ്വം പ്രോത്സാഹിപ്പിക്കുകയും റിപ്പൺപ്രഭു ചെയ്കപ്പോൾ പൊതുജനാഭിപ്രായം ഉണൎന്നതിനു്, അതും പത്രപ്രതാപത്തെ വൎദ്ധിപ്പിക്കുവാൻ ഹേതുകമായി. അഭിപ്രായങ്ങൾക്കും വിമൎശനങ്ങൾക്കും വിലയുണ്ടായതോടു കൂടി പണ്ഡിതന്മാർ ആ വഴിക്കു തിരിഞ്ഞു അവിടെ പ്രാമാണ്യം നേടുവാൻ ശ്ര

മിച്ചുതുടങ്ങിയതും പത്രങ്ങൾക്കു തന്നെയാണു് വലിയ നന്മയായിത്തീൎന്നതു്.

ഇങ്ങിനെയൊരു സൽക്കാലത്താണു് ഇൻഡ്യൻ സ്പെക്റ്റേറ്റർ പത്രത്തിന്റെ പുനരുദ്ധാരണം. അക്കാലത്തെ വിദ്വാന്മാരും വിത്തവാന്മാരും ഓരോരോ വഴിക്കു രാജ്യകാൎയ്യങ്ങളിൽ പ്രവേശിച്ചു പുകഴും പൊരുളും നേടുവാൻ ഉൽസുകരായി പുറപ്പെട്ടു. പിന്നീടു ഇന്ത്യയിൽ കീൎത്തനീയന്മാരായ ജനനേതാക്കന്മാരായി ശോഭിച്ചു—ഇന്നും അങ്ങിനെ ശോഭിച്ചുവരുന്ന—പലരും ആ സൽക്കാലത്തിന്റെ സന്താനങ്ങളാണു്. മലബാറിയും ഇക്കൂട്ടത്തിലുൾപ്പെട്ടതന്നെയാണു് നിന്നിരുന്നതെങ്കിലും, അദ്ദേഹത്തിന്റെ ഗതി മററുള്ളവരുടേതിൽ നിന്നു് വ്യത്യസ്തമായിട്ടാണിരുന്നതു്. തന്റെ ജോലിയിൽ അദ്ദേഹത്തിനുള്ള അന്യാദൃശമായ ശ്രദ്ധാഭിമാനം പ്രത്യേകം ശ്ലാഘ്യമായിരുന്നു. രാജ്യകാൎയ്യത്തിൽ വൎഗ്ഗീയപക്ഷപാതം അദ്ദേഹത്തെ ബാധിച്ചിട്ടേയില്ല. ജനസംബന്ധമായി അദ്ദേഹത്തിൽനിന്നു പുറപ്പെടുന്ന ഏതൊരഭിപ്രായവും എപ്പോഴും പൊതുഗുണത്തെയാണു് ലാക്കാക്കിയിരുന്നതു്. ഏതു സംഗതിയെക്കുറിച്ചു വാദിക്കുമ്പോഴും അതിൽ തികവായ പരിജ്ഞാനം അദ്ദേഹം നേടിക്കഴിഞ്ഞിരിക്കും. സത്യം ഏതിലും നിഗൂഢമായിട്ടാണു് സ്ഥിതിചെയ്യുന്നതെന്നറിഞ്ഞു്, കഴിയുന്നിടത്തോളം അതു കണ്ടുപിടിക്കുവാൻ ശ്രമിക്കുന്നതിനു മു

ന്നു് വിഷയത്തിൻെറ ബാഹ്യചേഷ്ടകളിൽ അദ്ദേഹം സംഭ്രമിച്ചുപോകാറില്ല. ഈ രീതിയിലുള്ള പത്രപ്രവൎത്തനംകൊണ്ടു് അദ്ദേഹത്തിൽ നിന്നു പൊതുജനങ്ങൾ ഒട്ടല്ലാത്ത നന്മകൾ പലതും സംതൃപ്തരായി അനുഭവിച്ചിട്ടുണ്ടു്. ജനസാമാന്യത്തെക്കുറിച്ചു അദ്ദേഹത്തിനുണ്ടായിരുന്ന അനുകമ്പ എത്ര വിശിഷ്ടമായിരുന്നു എന്നു വൎണ്ണിക്കുവാൻ ശ്രമിക്കുന്നതിനെക്കാൾ, ആ ജനസാമാന്യത്തിൽ സുഖജീവിതത്തെ സംബന്ധിച്ചു ജന്മസിദ്ധമായി ലയിച്ചു കിടക്കുന്ന ആവശ്യാവകാശങ്ങളുടെ നിവൃത്തിലാഭയുക്തമായ മൂൎത്തീകരണം തന്നെയായിരുന്നു മലബാറിയുടെ പത്രപ്രവൎത്തനജീവിതമെന്നു ചുരുക്കത്തിൽ പറഞ്ഞൊഴിയുകയാണുചിതം.

തന്റെയോ, അഥവാ പ്രത്യേകം ചിലരുടെയോ ഗുണത്തിനു വേണ്ടി പത്രാധിപത്യത്തെ അദ്ദേഹം ഒരിക്കലും വില കെടുത്തിട്ടില്ല. ബഹുജന സേവനത്തെ വിശുദ്ധവും സമ്പൂൎണ്ണവുമായ ഭാവത്തിൽ പ്രത്യക്ഷപ്പെടുത്തുകയാണു് പത്രപ്രവൎത്തനം കൊണ്ടു് അദ്ദേഹം ചെയ്തിരിക്കുന്നതു്. തിന്മയെ നോക്കി ഘോരഘോരം ആക്ഷേപിച്ചു ബഹളം കൂട്ടുകയല്ല, തിന്മയെ അകററി നന്മ നേടുവാനായി ക്ഷമാപൂർവ്വം തീവ്രമായി ശ്രമിക്കയായിരുന്നു അദ്ദേഹത്തിൻെറ പത്രസംബന്ധമായ നയം. സക്കാരുദ്യോഗസ്ഥന്മാരെയും പ്രത്യേകിച്ചു ഇംഗ്ലീഷ്കാരെയും വൃഥാ ശകാരിച്ചുകൊണ്ടായി

ങ്ങൾ മററു പല പത്രങ്ങളും പേർ പരത്തിവന്നതു്.
സാധാരണന്മാർ ആ ശകാരത്തിൽ രസിച്ചു് പത്രപ്ര
ചാരം കൂട്ടിയേക്കാമെങ്കിലും, ഗുണസിദ്ധിക്കു വഴിയി
ല്ലാത്ത ഇത്തരം അധിക്ഷേപങ്ങളിൽ നിന്നു് മലബാ
റി അകന്നു നില്ക്കയേ ചെയ്തുള്ളൂ. പൊതുഗുണത്തി
നോ പൊതുസ്വാതന്ത്ര്യത്തിനോ വിരുദ്ധമായുള്ള ഏ
തൊരു കൃത്യത്തെയും അദ്ദേഹം നിർഭയം എതിർത്തി
ട്ടുണ്ടു്. എന്നാൽ, അങ്ങിനെ ചെയ്യുമ്പോഴെല്ലാം നി
ർമ്മത്സരഭാവമാണു് അദ്ദേഹത്തിൽ പ്രകടമായി വിള
ങ്ങിക്കണ്ടിട്ടുള്ളതു്. നീതിബോധവും സത്യനിഷ്ഠയു
മായിരുന്നു അദ്ദേഹം വഹിച്ച പത്രാധിപത്യത്തിന്റെ
ഉടലും ഉയിരും. അതുകൊണ്ടുതന്നെയാണു് സ്പെ
ക്ടേററർ പത്രം സർവ്വസമ്മതമായി പ്രശോഭിച്ചതു്.
ഗവർമ്മെണ്ടിന്റെ ഓരോ കൃത്യങ്ങളെക്കുറിച്ചു് വിമർശ
നം ചെയ്യേണ്ടിവരുമ്പോൾ, അധികൃതന്മാരുമായി അ
തിനെപ്പററി നല്ലവണ്ണം ആലോചിച്ചു് അവരുടെ പ
ക്ഷം ശരിയായി ഗ്രഹിച്ചിട്ടുമാത്രമേ അദ്ദേഹം സ്വമ
തത്തെ സൃഷ്ടിക്കയുള്ളൂ. അകന്നു നിന്നുനോക്കി ആ
നിലയിൽ തോന്നുന്ന അഭിപ്രായത്തെ അങ്ങിനെത
ന്നെ ജനഹൃദയത്തിൽ പകർന്നുകൊടുക്കത്തക്ക സാ
ഹസം മലബാറിക്കു് ഒരിക്കലുമുണ്ടായിട്ടില്ല. നിയമ
നിർമ്മാണത്തിലോ, നീതിനിർമ്മാണത്തിലോ ഗവർമ്മെ

ണ്ടാം ജനങ്ങളും തമ്മിൽ ഭിന്നിക്കുമ്പോഴും മലബാറിയുടെ മാദ്ധ്യസ്ഥ്യം നിമിത്തം ഇരുകക്ഷികളും ഗുണം നേടീട്ടുള്ളതു് ഒന്നു രണ്ടു കാൎയ്യങ്ങളിലല്ല. ഇങ്ങിനെയുള്ള സന്ദർഭത്തിൽ തങ്ങളുടെ വാദം മുഴുവൻ മലബാറിയെ ഗ്രഹിപ്പിക്കുന്നതിൽ അധികൃതന്മാർ സന്തുഷ്ടരായിട്ടാണിരുന്നിട്ടുള്ളതു്. അന്നുള്ള മറ്റെല്ലാ പത്രങ്ങളെയുംപോലെയല്ലാതെ, മദ്ധ്യസ്ഥഭാവത്തിൽ അപത്രസാധാരണമായ ഈ ഗതി കണ്ടു് സ്പെക്റ്റേറ്റർ പത്രം ഇന്ത്യയിലെയും ഇംഗ്ലണ്ടിലെയും പരിഷ്കൃതപക്ഷാഭിമാനികളുടെയെല്ലാം കണ്ണിലുണ്ണിയായിത്തീൎന്നു. അന്നു് ഇന്ത്യയിൽ ഭണ്ഡാരകാൎയ്യദൎശിയായിരുന്ന ക്രോമർ പ്രഭു മലബാറിക്കെഴുതിയിരിക്കുന്നതു് കാണുക.—"ഞാൻ താങ്കളുടെ പത്രം ശ്രദ്ധാപൂർവ്വം വായിക്കാറുണ്ടു്. അങ്ങിനെ ചെയ്യുന്നതിന്നു് രണ്ടു കാരണങ്ങളാണുള്ളതു്. ഒന്നാമത്തേതു്, താങ്കളുടെ പത്രം പാവപ്പെട്ട ജനങ്ങളുടെ ഉത്തമബന്ധുവായി നിൽക്കുന്നതാണു്; രണ്ടാമത്തേതു, വൎഗ്ഗീയ പക്ഷപാതംകൂടാതെ, എപ്പോഴും പൊതുകാൎയ്യത്തിൽ തന്നെ ശ്രദ്ധ ചെലുത്തി വാദിക്കുന്നതാകുന്നു. ഈ ഒടുവിൽപറഞ്ഞ കാൎയ്യം ഇന്നത്തെ സ്ഥിതിക്കു് പ്രത്യേകം ശ്രദ്ധാർഹമാണു്." ക്രോമർ പ്രഭുവിന്റെ ഈ അഭിപ്രായം ഏറ്റവും ശരിയായിരിക്കുന്നുണ്ടു്. ജാതിസ്പർദ്ധ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇ

ന്ത്യയിൽ നിഷ്പക്ഷം പ്രവൎത്തിക്കുന്ന പത്രങ്ങൾക്കൊന്നുപോലെ അത്ര മഹത്തായ ഗുണം മറെറാന്നിനും ചെയ്യാൻ വയ്യ. ഭേദമറിച്ച് വൎഗ്ഗീയവാദങ്ങൾക്കായി കാപ്പുകെട്ടിയിറങ്ങുന്ന പത്രങ്ങളെപ്പോലെ അത്ര ഭയങ്കരങ്ങളായ പിശാചുക്കൾ ഐതിഹ്യങ്ങളിൽപോലുമില്ലതന്നെ.

പാവങ്ങളുടെ രക്ഷയ്ക്ക് എപ്പോഴെങ്കിലും വൎഗ്ഗീയവാദത്തിൽ പ്രവേശിക്കുവാൻ അദ്ദേഹം നിൎബ്ബന്ധിനായിട്ടുണ്ടെങ്കിൽ, അതു കൃത്യംതന്നെയും, ബഹുജനങ്ങളുടെ സമാധാനസ്ഥൈൎയ്യത്തെ ലക്ഷീകരിച്ചുകൊണ്ടു കാണുകയുള്ളൂ. നീതിന്യായങ്ങൾക്കുൾപ്പെട്ട, വിവേകത്തെ ആധാരപ്പെടുത്തി, വിനയമണിഞ്ഞുംകൊണ്ടായിരുന്നു സ്പെക്റ്റേററർ പത്രത്തിന്റെ സ്ഥിതി. ഇതുതന്നെയാണ് അതിനുണ്ടായവിജയത്തിന്റെ രഹസ്യം. അനീതി ഏതു സ്ഥാനത്തുകണ്ടാലും, അതിനെ പുറത്തുവലിച്ചിട്ട് ആക്ഷേപാസ്ത്രംകൊണ്ടു നശിപ്പിക്കുന്നതിൽ ആ പത്രത്തിനുണ്ടായിരുന്ന ശക്തിയും സാമൎത്ഥ്യവും ഒന്നു വേറെതന്നെയായിരുന്നു. ഭരണാധികാരികളെ ശകാരിക്കുക പതിവില്ലെങ്കിലും, അവരിലാരാനും ന്യായംവിട്ടു വല്ലതും പ്രവൎത്തിച്ചുവെന്നുകണ്ടാൽ, അവൎക്കു മേലിൽ അങ്ങിനെ പ്രവൎത്തിക്കുവാൻ ഭയംതോന്നുന്നവിധം അത്ര ദുസ്സഹമായിരിക്കും

സ്പെക്റ്റേറ്ററിൽനിന്നു കിട്ടുന്ന ആക്ഷേപം. ലോകത്തിലെ ഏതൊരു ഗവൎമ്മെണ്ടിനുമുള്ളതുപോലെ ബ്രിട്ടീഷ് ഗവൎമ്മെണ്ടിനും ചില കുററങ്ങളും കുറവുകളും ഉണ്ടായിരിക്കാം. അതിൽ ചിലതു രാജ്യഭരണനയത്താൽ അംഗീകൃതവും, മററുചിലതു ചില ഉദ്യോഗസ്ഥന്മാരുടെ ദുൎന്നയചാപലവുമായിരിക്കാം. ഈ ദുൎന്നയങ്ങൾ ഗവൎമ്മെണ്ടിന്റെ ശ്രദ്ധേയങ്ങളായ വിഷയങ്ങളാകുമ്പോൾ ഉടനടി പരിഹൃതമാകുമെന്നു ദൃഢവിശ്വാസമുള്ള മലബാറി ഉദ്യോഗസ്ഥന്മാരുടെ ആ ദോഷം ഗവൎമ്മെണ്ടിന്റെ തലയിൽ വെച്ചുകെട്ടി ജനങ്ങളിൽ ദുൎബ്ബോധം വളൎത്തുവാൻ ഒരിക്കലും ശ്രമിച്ചിട്ടില്ല. അങ്ങനിങ്ങുമായുള്ള ദുൎമ്മദാന്ധന്മാരായ ഏതാനും ഉദ്യോഗസ്ഥന്മാർ മലബാറിയുടെ ആക്ഷേപമേററു ക്രുദ്ധരായ് ചമഞ്ഞിരുന്നു. എന്നാൽ, മലബാറിയുടെ അഭിപ്രായങ്ങൾ ഇന്ത്യാഗവൎമ്മെണ്ടു സബഹുമാനം ആദരിച്ചുവന്നതിനാൽ, ഈ ക്രുദ്ധന്മാർ സ്വന്തംദോഷത്തിനല്ലാതെ, ആ പത്രാധിപരുടെ ആക്ഷേപത്തിനല്ല പ്രതിവിധിചെയ്യാൻ പ്രേരിതരായതു്. ഇന്ത്യയിലെ ബ്രിട്ടീഷധികാരികൾ വിദേശീയരാകയാൽ ഈ നാട്ടിലെ ആചാരോപചാരങ്ങളൊന്നും അവൎക്കു വശമില്ല. നാട്ടുകാരുമായി ഇടപെട്ടു് അവരുടെ മനോഭാവം ശരിയായി ഗ്രഹിക്കുന്നതിനു ഭാഷാഭേദംനിമിത്തം സാധിക്കുന്നതുമില്ല. ഈ അകൽ

ച്ചുകൊണ്ടു പലകാൎയ്യങ്ങളിലും പരസ്പരം ദുൎദ്ധാരണയുണ്ടാകാറുണ്ടു്. ബഹുജനങ്ങളെത്തന്നെ ഉദ്ദേശിച്ചു നിൎമ്മിതമാകുന്ന നിയമങ്ങൾ, ബ്രിട്ടീഷധികാരികൾക്കു വിസ്മയജനകമാംവണ്ണം, നാട്ടുകാരുടെ അവിശ്വാസത്തിനും ആക്ഷേപത്തിനും വിഷയമാകാറുള്ളതു് അസാധാരണമല്ല. ജനങ്ങളുടെ വിചാരങ്ങളും കൎമ്മങ്ങളും എങ്ങിനെയെല്ലാമെന്നറിവാൻ കഴിഞ്ഞിട്ടില്ലാത്ത അധികൃതന്മാർ ഗുണമെന്നു കരുതി പ്രവൎത്തിക്കുന്നതു ദോഷമായി അനുഭവപ്പെടുന്നതിൽ അത്ഭുതപ്പെടുവാനെന്താണു്? ഈ സ്ഥിതിക്കു ഭരണാധികാരികളുടെയും ഭരണീയരുടെയും മദ്ധ്യത്തിൽനിന്നു പരസ്പരവിശ്വാസത്തെ ദൃഢപ്പെടുത്തത്തക്കവണ്ണം പ്രവൎത്തിക്കുന്നതിനു ചില നിൎമ്മത്സരഹൃദയന്മാർ അത്യാവശ്യമാണു്. ഈ മദ്ധ്യസ്ഥതയെയാണു മലബാറി ദേശാഭിമാനപൂൎവ്വം കൈയേറ്റു പ്രശസ്തമായി നിൎവ്വഹിച്ചതു്. സ്വരാജ്യത്തേയും സ്വരാജ്യവാസികളെയുംകുറിച്ചു താൻ വിവേകപൂൎവ്വം സമ്പാദിച്ച ജ്ഞാനസമ്പത്തു് അധികാരിവൎഗ്ഗത്തിനു നൽകി, ഗുണകൎമ്മബോധത്തിൽ അവരെ ബാധിച്ചിരുന്ന ക്ഷാമത്തെ പരിഹരിക്കുകയാണു മലബാറി ചെയ്ത മഹാകൃത്യം

ഒരു പത്രാധിപരുടെ നിലയിൽ സ്വരാജ്യത്തിനു വേണ്ടി മലബാറി ചെയ്തിട്ടുള്ള അനശ്വരമായ ഗുണം

ഒററംന്നുണ്ട്. ഇംഗ്ലണ്ടിലും ഇന്ത്യയിലുമുള്ള ഭരണാധികാരികൾക്ക ഇന്ത്യാഭരണത്തിൽ നേരിടാറുള്ള വീഴ്ചകൾ ഇന്നയിന്നവയാണെന്ന് സസ്നേഹം ചൂണ്ടിക്കാണിക്കയും അവരെ ഇന്ത്യാക്കാരുടെ സ്വഭാവാചാരങ്ങളും ആവശ്യാവകാശങ്ങളും എങ്ങിനെയെന്ന് പഠിപ്പിക്കകയും ചെയ്യുന്നതിന് തുടർച്ചയായി നടത്തിയ കത്തിടപാടുകളാകുന്നു ആ ഗ്രന്ഥം. ആ കത്തുകളിൽ നിന്ന ബ്രിട്ടീഷധികാരികൾക്ക് ഇന്ത്യയെ സംബന്ധിച്ചുണ്ടായിരുന്ന മനോഭാവത്തിനും, അവരുടെ ഇന്ത്യാഭരണനയത്തിനും ഗണനീയമായ മാററമുണ്ടായിട്ടുണ്ട്. ഭരണീയരെ അടക്കിയാളുകയെന്നതായിരുന്ന ആദ്യത്തെ ഭരണക്രമം ഇപ്പോഴത്തെ രീതിയിൽ ജനസ്വാതന്ത്ര്യോന്മുഖമായത് മലബാറിയുടെ ശ്രമത്തിൽ നിന്നുണ്ടായ അമൂല്യമായ ഫലമാണ്.

മലബാറി സ്പെക്ടേറർ പത്രാധിപരായിരിക്കുമ്പോഴാണു മഹാശയപ്രവരനായ ഡി. ഇ. വാച്ചയുമായി പരിചയപ്പെട്ടത്. ഈ ഉദാരശീലനിൽ നിന്ന തനിക്കുണ്ടായിട്ടുള്ള സഹായങ്ങളെക്കുറിച്ചു മലബാറി പലേടത്തും കൃതജ്ഞതാപൂർവം പ്രസ്താവിച്ചിട്ടുണ്ട്. അന്ന ഇൻഡ്യൻ സ്പെക്റേറർ പത്രത്തിലേക്ക മിസ്റ്റർ വാച്ചാ ക്രമമായി എഴുതാറുണ്ടായിരുന്നു. പണമിട

പെട്ട കാൎയ്യങ്ങളിലാണ്, വാച്ഛയുടെ സഹായം മഹത്തായിരുന്നതു്. സ്പെക്ടേറ്റർ പത്രത്തിന്റെ സ്വതന്ത്ര്യവും പ്രത്യേകവുമായ സ്ഥിതിവിശേഷംകൊണ്ടു ഭരണാധികാരികളും, ഭരണീയരുമെന്ന രണ്ടേററങ്ങളെയും ഒരേ സമയത്തു യോജിപ്പിച്ചുകൊണ്ടുപോകുവാൻ പലപ്പോഴും കഴിയാതെയായിട്ടുണ്ടു. അതിന്റെ സൌഭാഗ്യത്തോടൊപ്പം നിർഭാഗ്യവും ജീവാവസാനംവരെ ഇടകലർന്നു നിന്നിരുന്നു. രാജ്യക്ഷേമത്തിനു ഏററവും ഉപകരിക്കുന്ന ഈ ഉത്തമപത്രം നശിക്കയോ ക്ഷീണിക്കയോ ചെയ്തുപോകുമെന്ന ഘട്ടത്തിൽ മിസ്റ്റർ ഡി. ഇ. വാച്ഛാ അതിന്റെ അഭിവൃദ്ധിയിൽത്തന്നെ എപ്പോഴും കണ്ണും കരളും ചെലുത്തിവന്നു. തന്റെ സ്നേഹിതന്മാരായ ജെ. ആർ. മോഡി, ജെ. എൻ. വാച്ഛാ എന്നീ പ്രഭുക്കന്മാരെക്കൊണ്ട് ആ പത്രത്തിലേക്കു വേണ്ടുന്ന ഓരോ കൊല്ലത്തെ ചെലവു് നിർവഹിപ്പിക്കയും ചെയ്തു. അതു മാത്രമല്ല, മിസ്റ്റർ മോഡി പത്രപ്രവർത്തനം നിമിത്തം മലബാറിക്ക് അതുവരെയുണ്ടായിരുന്ന കടമെല്ലാം തീർത്തുകൊടുക്കയുമുണ്ടായി. ബുദ്ധികൊണ്ടും വിത്തംകൊണ്ടും മലബാറിയെ സഹായിച്ചിട്ടുള്ള ഉദാരാശയന്മാരുടെ പട്ടികയിൽ ഹ്യൂം, ദാദാഭായിനവറോജി അർഡാസി ഫ്രാംജി, വെഡ്ഡർബേൺ എന്നീ പേരുകൾ കൂടിയും കാണാം. പല

കാര്യത്തിലും അഭിപ്രായവ്യത്യാസമുള്ളവരായിരുന്നിട്ടും തന്നെ ഹൃദയപൂർവ്വം സ്നേഹിച്ച് തന്റെ ഉദ്യമത്തിൽ അവ്യാജം സഹായിച്ചിട്ടുള്ള ഓരോ മാന്യനെയും കുറിച്ച് ഓരോ വലിയ പുസ്തകം തന്നെ എഴുതാമെന്നാണ് കൃതജ്ഞതാപൂർണ്ണനായ മലബാറി പറഞ്ഞിരിക്കുന്നത്, "എന്നെ സഹായിക്കുവാൻ ഇംഗ്ലീഷുകാരിൽ പലരും സന്നദ്ധരായിരുന്നുവെങ്കിലും, വെഡ്ഡർബേണിൽ നിന്നു മാത്രമേ പത്രാധിപവേലയിൽ ചെയ്ത ദ്രവ്യസഹായം ഞാൻ സ്വീകരിച്ചിട്ടുള്ളൂ. അതുതന്നെയും ഞാൻ ഗത്യന്തരമില്ലാതെ ചെയ്തുപോയതാണ്. താൻ ചെയ്യുന്ന സഹായത്തെ കൈക്കൊള്ളുവാൻ വെഡ്ഡർബേൺ ഒട്ടു പല യുക്തികളും പ്രയോഗിച്ചു നോക്കി. അതിലൊന്നിലും ഞാൻ വഴിപ്പെടുന്നില്ലെന്നു കണ്ടപ്പോൾ, തന്റെ ഈ സഹായം നിരാകരിക്കുന്നതായാൽ, സഹോദരനിർവ്വിശേഷം ഞാൻ അദ്ദേഹത്തെ സ്നേഹിക്കുന്നുണ്ടെന്ന എന്റെ ഭാവം വെറും കൃത്രിമമാണെന്ന് തനിക്കു വിശ്വസിക്കേണ്ടിവരുമെന്ന് അദ്ദേഹം ഭാവം പകർന്നു പറകയും ചെയ്തു. അതങ്ങു കേട്ടപ്പോൾ എനിക്കുണ്ടായപോലെയുള്ള മനോവ്യാകുലത മറെറാരവസരത്തിലും അനുഭവപ്പെട്ടിട്ടില്ല"— എന്നിങ്ങനെ മലബാറി ഒരിടത്ത് പ്രസ്താവിച്ചിരിക്കുന്നു. ഇതിൽനിന്ന് അദ്ദേഹം പരസഹായത്തെ കൈക്കൊണ്ടത് എങ്ങിനെയായിരുന്നുവെന്നുള്ളതു ഉദ്ഗ്രാഹ്യ

മാണല്ലോ. പത്രത്തിന് നല്ലോരു നില കിട്ടിയ കാലത്ത്, അതിലേക്കു അന്യന്മാർ സഹായിച്ചിട്ടുള്ള പണമെല്ലാം മലബാറി തിരിച്ചുകൊടുത്തു. ചിലർ സഹായത്തെ മടക്കിയെടുക്കുവാൻ മടിച്ചപ്പോൾ അവരുടെ വക സംഖ്യ അവരുടെ പേരിൽത്തന്നെ പൊതുകാര്യത്തിലേക്കു കൊടുക്കുകയാണ് ആ സത്യസന്ധനായ മഹാശയൻ ചെയ്തത്.

——:0:——

## നാലാം അദ്ധ്യായം

### ഗ്രന്ഥകാരൻ

നാനാമതങ്ങളിലും സോദരസ്നേഹം സഞ്ചരിച്ചും നാനാസമുദായങ്ങളിലും സസ്നേഹം ഇടപെട്ടും രാജ്യത്തെയും രാജ്യനിവാസികളെയും കുറിച്ച് മലബാറിക്ക് ആനുഭവികമായിത്തന്നെ സിദ്ധിച്ച അറിവ് അന്യാദൃശമായിരുന്നു. മററുപല പത്രാധിപന്മാരെയും പോലെ പുസ്തകങ്ങളിൽ നിന്നോ പത്രങ്ങളിൽ നിന്നോ കിട്ടുന്ന അറിവുകൊണ്ടുമാത്രം മലബാറി തൃപ്തിപ്പെട്ടിരുന്നില്ല. കുബേരൻ മുതൽ കുചേലൻ വരെയും, രാജാവു മുതൽ അടിമവരെയും എല്ലാത്തരക്കാരുടെയും ഇടയിൽ അതാതിനൊത്ത നിലയിൽ പെരുമാറി അവരുടെ സ്ഥിതികൾ ഗ്രഹിക്കുന്നതിന് അദ്ദേഹം സശ്രദ്ധം ഉത്സാഹിച്ചു

കൊണ്ടിരുന്നു. ഭരണാധികാരികളെ ചെന്നുകണ്ടു് അവരുമായി സംഭാഷണം ചെയ്തു്, അവരുടെ കൃത്യങ്ങളിൽ ദുർബ്ബോധമുണ്ടാകാതിരിക്കാൻ തക്കവണ്ണം അവരുടെ മനോഭാവം ശരിയായി ഗ്രഹിച്ചുവെക്കുന്നതിലും അദ്ദേഹം ഉത്സുകൻ തന്നെ. ഉൽകൃഷ്ടാശയങ്ങളുടെയും ഉൽകൃഷ്ടകർമ്മങ്ങളുടെയും മദ്ധ്യത്തിൽ ജനപ്രമാണികൾ, ഭരണാധികാരികൾ എന്നിവരുമായി ഇടപെട്ടുകൊണ്ടാണ് തന്റെ ജീവിതമെങ്കിലും, സാധാരണന്മാരായ നാട്ടുകാരെയാണു് അദ്ദേഹം അധികമായി സ്നേഹിക്കയും സഹായിക്കയും ചെയ്തുവന്നതു്. ഇവരുടെ ഗുണത്തിനുവേണ്ടി മാത്രമാണു് അദ്ദേഹം ഉയർന്ന നിലകളിൽ കടന്നു് പെരുമാറിയതു്. ആംഗ്ലേയവിദ്യാഭ്യാസംകൊണ്ടു് ജീവിതത്തിൽ ഒട്ടെങ്കിലുമുയർച്ച കിട്ടിപ്പോയാൽ, അങ്ങിനെയുള്ളവർ സ്വന്തം നാട്ടുകാരിൽ സാധാരണന്മാരുമായി ഇടപെടുന്നതിൽ തീരെ വിമുഖരായിരിക്കുന്നതു് ഇന്നും നാം കണ്ടുവരുന്നതുതന്നെ. ഈ ദുസ്സ്വഭാവം മലബാറിനെ ഒരിക്കലും തീണ്ടുകയുണ്ടായിട്ടില്ല. പരിഷ്കൃതവിദ്യാഭ്യാസംകൊണ്ടു് ലോക പരിചയം നേടിയവർ ആ അറിവും അനുഭവവും സ്വദേശീയരായ സാധാരണന്മാൎക്കിടയിൽ പകൎത്തുവാൻ ചുമതലപ്പെട്ടവരാണെന്നും, നാട്ടുകാർ വിഡ്ഢികളാണെന്നു പരിഹസിച്ചുതള്ളി അവരിൽനിന്നു് ഈ വിദ്യാസമ്പന്നന്മാർ അകന്നു നിൽക്കയാലാണ് ഭാരതീയരുടെ

അഭിവൃദ്ധി ഇത്രയേറെ ശിഥിലമായിരിക്കുന്നതെന്നും മലബാറി അറിഞ്ഞിട്ടുണ്ട്. അദ്ദേഹത്തേപ്പോലേ സ്വദേശീയരുടെ ആവശ്യങ്ങളെയും ആഗ്രഹങ്ങളെയും അത്ര സൂക്ഷ്മമായി ഗ്രഹിച്ച ഒരു പത്രാധിപർ അക്കാലത്തു് വേറെ ഉണ്ടായിരുന്നില്ല. മററാക്കാനും അത്രയും ജ്ഞാനമുണ്ടായിരുന്നാൽത്തന്നെ, അധികൃതന്മാരെ അറിയിച്ചു് നിവൃത്തിനേടുവാൻ അവർ ശക്തരല്ലായിരുന്നു. മലബാറി ദേശംപ്രതി സഞ്ചരിച്ചു് ദേശീയാചാരവിചാരക്രമത്തെക്കുറിച്ചു് അപ്പൊഴപ്പോഠം കിട്ടുന്ന വൈജ്ഞാനികം സമ്പത്തെല്ലാം പത്രപംക്തികളിൽ മുറയ്ക്കു് പ്രകാശിപ്പിച്ചുവന്നു. ബോംബെ റവ്യൂ, ഇൻഡ്യൻസ്പെക്ടേററർ എന്നീ പത്രങ്ങളിലാണു് അത്തരം വിശിഷ്ടലേഖനങ്ങൾ അധികമായി ഉള്ളതു്. കാലദേശാചാരങ്ങളാൽ പലതു പലതായി പിരിഞ്ഞുകിടക്കുന്ന നാനാജനവർഗ്ഗങ്ങളിൽ ഭിന്നഭിന്നമായി പ്രവർത്തിക്കുന്ന മനോഭാവ വൈചിത്ര്യത്തെ ശരിയായിത്തന്നെ ഗ്രഹിച്ചുവെക്കുന്നതിനു മാത്രമല്ലാ, സ്വാനുഭവങ്ങളെ തന്മയത്വത്തോടുകൂടി പ്രകാശിപ്പിച്ചു് പരഹൃദയത്തിൽ പകർത്തുന്നതിനും മലബാറിക്കുള്ള ബുദ്ധിസാമർത്ഥ്യം ഈ ലേഖന പരമ്പരയിൽ തെളിഞ്ഞുകണ്ടു് അഭിജ്ഞന്മാർ സന്തോഷപൂർണ്ണരായി അഭിനന്ദിച്ചിട്ടുണ്ടു്. സ്നേഹിതന്മാരിൽ പലരുടെയും നിർബ്ബന്ധപ്രകാരമാണു് ആ ലേഖനങ്ങളിൽ പലതും

കൂട്ടിച്ചേർത്ത് 'ഗുജറാത്തും ഗുജറാത്തികളും" എന്ന പേരിൽ, ലണ്ടൻ പട്ടണത്തിലെ അല്ലൻ കമ്പനിക്കാരെക്കൊണ്ടു, മലബാറി ഒരു പുസ്തകം പ്രസിദ്ധീകരിച്ചതു്. ഇംഗ്ലീഷ് സാഹിത്യകാരന്മാരുടെ പംക്തിയിൽ മലബാറിക്ക് നല്ലൊരു സ്ഥാനം നൽകിയതു് ഈ പുസ്തകമാണ്. സാഹിത്യകലാവിഭാഗത്തിൽ വേണ്ടപോലെയൊന്നും അഭ്യസിച്ചിട്ടില്ലാത്ത ഒരാൾ ഇത്രയും ഹൃദയംഗമമായ രീതിയിൽ ഗ്രന്ഥനിർമ്മാണം ചെയ്യുതുകണ്ടു് പണ്ഡിതന്മാർക്കു് അത്ഭുതപ്പെടാതെ കഴിഞ്ഞില്ല. അഥവാ, വിദേശഭാഷയാണ് ഇംഗ്ലീഷെന്നിരുന്നിട്ടും തൽസാഹിത്യത്തിൽ ഇന്ത്യക്കാർ സുലഭമായി നേടുന്ന വൈദഗ്ദ്ധ്യം ഇംഗ്ലീഷുകാരെത്തന്നെ അസൂയപ്പെടുത്തുന്നുണ്ടു്. എന്നാൽ, ഇംഗ്ലീഷ് സാഹിത്യകാരന്മാരായിത്തീരുന്ന ഈ ഭാരതീയർ മാതൃഭാഷയെ തീരെ വിസ്മരിച്ചുകളയുന്നതാണ് വിഷാദകരം. സ്വ കുടുംബത്തെ അനാഥമാക്കി ഉഴലുവാൻ വിട്ടു് പരകുടുംബത്തിൽ കടന്നു് ഭരണപാടവം പ്രകടിപ്പിക്കുന്നവർ എങ്ങിനെയാണ് അഭിനന്ദനീയന്മാരാകുന്നതെന്നു് ഈയുള്ളവർക്കറിഞ്ഞുകൂടാ. മലബാറിയാവട്ടെ മാതൃഭാഷയെ സബഹുമാനം ആദരിക്കുന്നതിനിടയ്ക്കു്, പരഭാഷാപോഷണത്തിൽക്കൂടി തനിക്കുള്ള കുശലില്ലായ്മയെ ലോകസമക്ഷം വെളിപ്പെടുത്തുക മാത്രമാണ് ചെയ്തതു്. ഉൽകൃഷ്ടപരീക്ഷാവിജയിയോ, അഥ

വാ, പരിശ്രമപൂർണ്ണമായ വിദ്യാർത്ഥി ജീവിതത്താൽ കലാവിഭവശാലിയോ അല്ലാ മലബാറി. ഗ്രന്ഥലോകത്തിൽത്തന്നെയും അദ്ദേഹം അങ്ങുമിങ്ങുമായി ഒട്ടൊട്ടു മാത്രമേ സഞ്ചരിച്ചു കണ്ടിട്ടുള്ളു. അളവും അററവുമില്ലാതെ ഗംഭീരമായി പരന്നുകിടക്കുന്ന സാഹിത്യപാരാവാരത്തിൽ മുങ്ങിയും നീന്തിയും മിടുക്കു കാണിപ്പാൻ അദ്ദേഹത്തിന്നു പരിചയമൊട്ടുമില്ല. വിദ്യാർത്ഥികൾ പലനാളിരുന്നു ശ്രദ്ധാപൂർവ്വം വായിച്ചു പഠിക്കുന്ന മഹാഗ്രന്ഥങ്ങൾ തന്നെ അദ്ദേഹം സ്ഥൂലമായൊന്നു നോക്കിക്കൊണ്ടു് ഏടുകൾ മറിച്ചുതള്ളുകയേ ചെയ്തിട്ടുള്ളു. ദുർല്ലഭമായി കിട്ടുന്ന വിശ്രമസമയം മാത്രമാണു് അദ്ദേഹം മാതൃഭാഷാപോഷണത്തിനായി വിനിയോഗിച്ചിട്ടുള്ളതു്. ഇത്രയുംകൊണ്ടുതന്നെ ഗുജറാത്തി ഭാഷയ്ക്കു് ജീവകാലമത്രയും ആകർഷകമായി ശോഭിക്കാവുന്ന ഉജ്ജ്വലത്തായ മണിഭൂഷണങ്ങൾ ധാരാളമായി സിദ്ധിച്ചിരിക്കുന്നു. പൊതുകാര്യങ്ങളിൽ ദൃഢവ്രതനായും, ഒട്ടൊഴിവുകിട്ടുമ്പോഴെല്ലാം മാതൃഭാഷാപോഷണത്തിൽ ജാഗരൂകനായുമിരിക്കവേ അദ്ദേഹത്തിന്നു ഇംഗ്ലീഷ് സാഹിത്യത്തിൽ ഇത്രയും പ്രശസ്തമായ രീതിയിൽ ഗ്രന്ഥനിർമ്മാണം ചെയ്വാൻ ശക്തിയുണ്ടായതു് ആ മഹാപുരുഷനിൽ അജ്ഞാതമായി കുടികൊള്ളുന്ന ഏതോ ദിവ്യ പ്രഭാവം കൊണ്ടാണെന്നു്, പരാർത്ഥപരമായ വിചാരകർമ്മങ്ങ

ളിൽ മഹത്തരം വിളങ്ങുന്ന ശക്തിവിശേഷത്തെപ്പററി ഒന്നും തന്നെ അറിയാത്തവർ വിശ്വസിച്ചേക്കാം. ബഹുജനകാര്യാർത്ഥം സദാ പ്രവർത്തിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന് വിശ്രമസുഖം കുറവായിരുന്നതുകൊണ്ടു് അധികം പുസ്തകങ്ങളെഴുതുന്നതിന് കഴിഞ്ഞിട്ടില്ല. പ്രസിദ്ധീകരിച്ചേടത്തോളം കൃതികളിൽ നിന്ന് ആ വിഷയത്തിൽ അദ്ദേഹത്തിന് എത്രത്തോളം കീർത്തനീയനാകുവാൻ കഴിയുമെന്ന് വെളിവായിട്ടുണ്ടു്.



"ഗുജറാത്തും ഗുജറാത്തികളും„ എന്ന കൃതിയാണ് അദ്ദേഹത്തിന്റെ പുസ്തകങ്ങളിൽ വെച്ച് പ്രചാരവും പ്രസിദ്ധിയും കൂടുതലായി നേടിയതു്. ഗുജറാത്തികളുടെ മനോഭാവാചാരങ്ങളെ ശരിയായി ഗ്രഹിച്ച് അതിൽ രസകരമായി പ്രതിപാദിച്ചിട്ടുണ്ടു്. സ്ത്രീകളെയൊ പുരുഷന്മാരെയോ ഓരോ ജനവിഭാഗങ്ങളെയോ കുറിച്ചു് എഴുതീട്ടുള്ളതിലെല്ലാം മലബാറിയുടെ ഹൃദയം അതാതിൽ താദാത്മ്യം പ്രാപിച്ചിരിക്കുന്നതായി കാണാം. ഗ്രന്ഥകാരന്മാർ സാധാരണമായി ഇതരന്മാരെക്കുറിച്ചു് പ്രസ്താവിക്കുന്നതു് സ്വന്തം നിലയിലല്ലാതെ അവരുടെ നിലയിലായിരിക്കയില്ല. മനസ്സ് അതി വിപുലമായി വികസിച്ചിട്ടുള്ളവൎക്ക് മാത്രമേ മററൊരാളെയോ

മറെറാരു വർഗ്ഗത്തെയോ കുറിച്ചു പറയുമ്പോഴും തദവസ്ഥയിൽ തൽഭാവത്തിൽത്തന്നെ നിൽക്കുവാൻ കഴികയുള്ളൂ. ഈ ഗുണം സവിശേഷം പ്രകാശിക്കുന്നതാണു് മലബാറിയുടെ കൃതികളുടെ മികച്ച മെച്ചം. സ്വന്തം മനസ്സിൽ ഉദിച്ചു ചേർന്നിട്ടില്ലാത്ത പരാനുഭവത്തെ പച്ചയായിത്തന്നെ വർണ്ണിച്ചു വിടുന്ന ഗ്രന്ഥകാരന്മാരുടെ കൃതികൾ ആസ്വാദ്യമാകാത്തതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ. സ്വാനുഭവ സന്താനങ്ങളാകയാലാണു് മലബാറിയുടെ കൃതികൾ ഹൃദ്യങ്ങളായി ഭവിച്ചതു്. സ്വഹൃദയത്തിന്റെ സുവ്യക്തപ്രതിബിംബമായിരിക്കണം സ്വകൃതികളെന്നു മലബാറി നിശ്ചയിക്കയും, അങ്ങിനെ സാധിക്കയും ചെയ്തിരിക്കുന്നു. ഗുജറാത്തും ഗുജറാത്തികളും എന്ന കൃതിയിൽ ഫലിത രസം ധാരാളമായി കാണാം. അദ്ദേഹം സാധാരണമായി ചെയ്യുന്നസംഭാഷണങ്ങളിൽത്തന്നെ ഫലിതത്തിനു കുറവില്ല. എന്നാൽ, അദ്ദേഹത്തിന്റെ ഗുരുതരങ്ങളായ കർമ്മങ്ങൾ അകന്നു നിന്നു നോക്കുന്നവർ അദ്ദേഹത്തിൽ ഈ വിനോദഗുണം കൂടിയുണ്ടെന്നു് തീർച്ചയായും വിശ്വസിക്കയില്ല. ഉള്ളഴിഞ്ഞിണങ്ങി അടുത്തു ചേർന്നു് സഹവസിച്ചവർക്കു മാത്രമേ അദ്ദേഹത്തിൽ നിന്നു് ഈ ഫലിത രസം അനുഭവിക്കുവാൻ കഴിഞ്ഞിട്ടുള്ളൂ. മലബാറിയുടെ പ്രസ്തുത

ക്കുതിയെക്കുറിച്ച് അഭിപ്രായം പുറപ്പെടുവിച്ച ഒരൊ ൦, അസത്യം, കൃത്രിമഭാവം, ദുർബ്ബോധനം എന്നിവയിൽ വൈരസ്യവും, പ്രേമം, അനുകമ്പ, ഔദാര്യം എന്നിവയിൽ താല്പര്യവും, അനാഥന്മാർ, ദരിദ്രന്മാർ, പരാധീനന്മാർ എന്നിവരിൽ അനുതാപവും ഫലിതമലിതമായ സാഹിത്യത്താൽ മനുഷ്യഹൃദയത്തിൽ വളൎത്തുന്നതിൽ പാശ്ചാത്യ സാഹിത്യകാരനായ താക്കറേ എന്ന മഹാശയനെ മലബാറി അനുഗമിക്കുന്നുണ്ടെന്ന് പറഞ്ഞിരിക്കുന്നു.

മനുഷ്യവൎഗ്ഗത്തിൽ ഒരംശത്തിന്റെ സൌന്ദൎയ്യ ലസത്തായ ചിത്രമാണ് ഗുജറാത്തും ഗുജറാത്തികളും എന്ന പുസ്തകം. വിവിധ ജീവിതാചാരങ്ങൾ അതിൽ അനുക്രമം പ്രദൎശിപ്പിച്ചിരിക്കുന്നു. വിവിധസമുദായങ്ങളെ അതാതിനൊത്ത ഭാഷയിൽത്തന്നെ വിദേശസമക്ഷം പ്രദൎശിക്കുവാൻ പ്രത്യേകവൈദഗ്ദ്ധ്യമുള്ള റുഡിയാർഡ് കിപ്ലിംഗ് എന്ന ഗ്രന്ഥകാരനോടു സദൃശനായിട്ടാണു മനുഷ്യജീവിതാചാരവിവരണത്തിൽ മലബാറിയുടെ ഗതി. സ്വദേശീയരെക്കുറിച്ചു സ്വഭാഷയിൽത്തന്നെയാണ് കിപ്ലിംഗ് എഴുതീട്ടുള്ളത്. മലബാറിക്കാവട്ടെ, സ്വന്തം നാട്ടുകാൎയ്യങ്ങൾ വിദേശഭാഷയിൽ എഴുതേണ്ടിവന്നിരിക്കുന്നു. ഓരോ വൎഗ്ഗത്തേയും അതാതിനൊത്ത ഭാഷയിൽത്തന്നെ പ്രദൎശിപ്പിക്കു

മ്പോൾ അതു വിദേശഭാഷാദ്വാരേണ ചെയ്യേണ്ടിവന്നാൽ, നൈസർഗ്ഗികസൌന്ദര്യം ഒട്ടല്ലാതെ കുറഞ്ഞുപോയേക്കും. ഈ സ്ഥിതിക്കു സ്വാഭാവികതയ്ക്കു ഭംഗം വരാതെ, ജീവനും രസവും ക്ഷീണിക്കാതെ സ്വദേശീയാചാരവിചാരങ്ങൾ അന്യഭാഷയിൽ പകർത്തുകയാൽ റുഡിയാർഡ് കിപ്ലിംഗിനെക്കാൾ മലബാറിക്കു സാമർത്ഥ്യം കൂടുമെന്നു പ്രശംസിക്കേണ്ടിയിരിക്കുന്നു.

മനുഷ്യസ്വഭാവവൈചിത്ര്യത്തെ പല പല അവസ്ഥാന്തരങ്ങളിലേക്കെല്ലാം പ്രത്യേകം പ്രത്യേകം വർണ്ണിക്കുവാൻ മലബാറി ശ്രമിച്ചിട്ടുണ്ടു്. വിവിധകൃത്യങ്ങളിലും, വിവിധസ്ഥിതികളിലും വർത്തിക്കുന്ന മനുഷ്യരെ അവരുടെ ഭിന്നഭിന്നാചാരവിചാരങ്ങളോടുകൂടി ആ രൂപത്തിൽത്തന്നെ അദ്ദേഹം തന്റെ പുസ്തകത്തിൽ കാണിച്ചിരിക്കുന്നു. ഗുജറാത്തികളിൽ ഓരോ വർഗ്ഗത്തിന്റെയും ദൈനന്ദിനകൃത്യങ്ങൾ, പരമ്പരാചാരങ്ങൾ, അന്ധവിശ്വാസങ്ങൾ, അഭിപ്രായഭേദങ്ങൾ, ദുർബോധദുഷ്കർമ്മങ്ങൾ എന്നിവയെക്കുറിച്ചു അതാതിൽത്തന്നെ ലയിച്ചുനിന്നുകൊണ്ടു ചെയ്യുന്ന വിവരണമാണു് പ്രസ്തുത കൃതിയിലെ വിഷയം. മനുഷ്യമനോഭാവനിരീക്ഷണം അസാമാന്യബുദ്ധിമാന്മാർക്കു തന്നെയും സുകരമായ കൃത്യ

മല്ല. നമ്മുടെ നിത്യപരിചിതന്മാരെക്കുറിച്ചുതന്നെ—അവരുടെ പ്രവൃത്തികളെല്ലാം നാം ശരിയായി കണ്ടുകൊണ്ടിരുന്നിട്ടും, നാം അവരുമായി പല കാൎയ്യങ്ങളിലും ഇടപെട്ടിരുന്നിട്ടും—മനോഭാവത്തെ സംബന്ധിച്ചു ഏതാനുമെങ്കാനുമല്ലാതെ തികവായൊരറിവും നമുക്കുണ്ടാകാറില്ല. പരസ്പരബോധം മനുഷ്യനും മനുഷ്യനും തമ്മിലുണ്ടെങ്കിൽ ലോകത്തിൽ ഇത്രയേറെ വിഷമതകൾക്കു് ഹേതുവെന്തു്? തന്നെത്താനറിവാൻ പോലും കഴിവില്ലാത്തവനാണു് മനുഷ്യൻ. എന്നാൽ, ജാതിമതഭാഷാദേശഭേദങ്ങളാൽ അകന്നു കിടക്കുന്നവരെ നോക്കി, അവരുടെ ഹൃദയത്തെ അങ്ങിനെതന്നെ ഗ്രഹിക്കുന്നവൻ മഹാശയന്മാരിൽ അഗ്രഗണ്യനല്ലയോ !

ഇന്ത്യയിൽ ഭരണാധികാരികളായി വരുന്ന ഇംഗ്ലീഷുകാർ ഇവ നാട്ടുകാരുടെ സ്വഭാവാചാരങ്ങൾ ശരിയായി ഗ്രഹിക്കുവാൻ വഴികാണാതെ പലപ്പോഴും വിഷമിച്ചുപോകാറുണ്ടു്. അവരുടെ ഭരണകൃത്യങ്ങൾ ചിലതു പിഴച്ചുപോകുന്നതും, ചിലതു ദുർവ്യാഖ്യാനവിഷയമാകുന്നതും അവൎക്കു ഇവ നാട്ടുകാർ എങ്ങിനെയുള്ളവരെന്നു് അറിവാൻ കഴിഞ്ഞിട്ടില്ലാത്തതുകൊണ്ടാകുന്നു. ഭരണാധികാരികൾക്കു് നഗരവാസികളുമായി മാത്രമേ ഒട്ടൊട്ടെങ്കിലും സഹവസിക്കുന്നതിനു ഇടയാകാറുള്ളു. ആ നാഗരിക

ന്മാർ ദേശീയതയിൽ നിന്നകന്നു് പാശ്ചാത്യപരി
ഷ്കാരത്തിന്റെ തനിക്കോമരങ്ങളായിരിക്കയാൽ
അവരെ നോക്കി നാട്ടുകാരുടെ സ്വഭാവം നിൎണ്ണയി
ച്ചാൽ അബദ്ധം പററുകയേയുള്ളു. ഈ പൌര
ന്മാർ തന്നെ സ്വാർത്ഥതയാൽ സ്വാഭാവികത മറ
ച്ചു് സ്ഥിരമെന്ന ഭാവത്തിൽ കൃത്രിമഭാവമണിഞ്ഞു
കൊണ്ടാണു്, സാധാരണമായി, അധികൃതസമക്ഷം
ചെല്ലാറുള്ളതു്. നാട്ടിമ്പുറങ്ങളിലാണു് അവ്യാജഭാര
തീയപ്രകൃതി കുടികൊള്ളുന്നതെങ്കിലും, അവിടങ്ങ
ളിൽ ഓണം പോലെയോ, മാമാങ്കം പോലെ
യോ അതാതാണ്ടിലോ, പന്തീരാണ്ടു കൂടുമ്പോഴോ
അധികൃതന്മാരിലാരാനും വന്നുചേരുമ്പോൾ, അതി
ഥിസൽകാരാഡംബരബഹളം കൊണ്ടു് നൈസൎഗ്ഗി
കപ്രകൃതി തിരസ്കൃതയാകുകയാണു് ചെയ്യുന്നതു്. എ
ന്നുതന്നെയല്ല, സാധാരണന്മാർ ഭീരുത്വം കൊണ്ടും
കുലീനന്മാർ ആചാരബന്ധം കൊണ്ടും ഇംഗ്ലീഷു
കാരുമായി മുക്തഹൃദയം ഇടപെടുന്നതിനാവാതെ
നിൽക്കയും ചെയ്യുന്നു. വാസ്തവം ഇങ്ങനെയെല്ലാമി
രിക്കെ, ഇംഗ്ലീഷധികാരികളുടെ ഭരണകൃത്യങ്ങളിൽ
ബാധിച്ചുകാണുന്ന കുററങ്ങളും കുറവുകളും അവർ
ദുഷ്ടതകൊണ്ടോ, ഗർവം കൊണ്ടോ ചെയ്യുന്നവയാ
ണെന്നു വ്യാഖ്യാനിക്കുന്നവരെ മലബാറി നിർദ്ദയം
ആക്ഷേപിക്കയും, ആ ഭരണദോഷങ്ങൾ ഭരണീയ

രെക്കുറിച്ചുള്ള അജ്ഞതയുടെ ഫലമാണെന്നു തെളിയിക്കയും ചെയ്തിരിക്കുന്നു. അദ്ദേഹമെഴുതിയ പുസ്തകം കൊണ്ടു ഗുജറാത്തിന്റെ വാസ്തവപ്രകൃതി ദൂരെ നിന്നുകൊണ്ടു വിദേശീയഭരണാധികാരികൾക്കു കാണാവുന്നതാണ്. അവർ അടുത്തണഞ്ഞു പരിചയിക്കുന്നതായാൽ കൂടിയും മനസ്സിലാകുവാൻ കഴിയാത്തതായ പല വിചാരകർമ്മങ്ങളും മലബാറിയുടെ കൃതിയിൽ സുഗമമാക്കി വെച്ചിട്ടുണ്ട്. സ്വാർത്ഥപരന്മാരായ കീഴുദ്യോഗസ്ഥന്മാരാണ് വിദേശീയാധികാരികളുടെയും നാട്ടുകാരുടെയും നടുവിൽ പരസ്പരം കണ്ടറിയുവാൻ കഴിയാത്തവണ്ണം തടിച്ച തിരശ്ശീലയായി നില്ക്കുന്നത്. ഇവരുടെ കൃത്രിമഭാവവും, ദുർബോധനങ്ങളും ഏററവും രസകരമായ രീതിയിൽ തന്റെ പുസ്തകത്തിൽ മലബാറി വിവരിച്ചിരിക്കുന്നു. സ്വന്തം നാട്ടിനെയും നാട്ടുകാരെയും മറച്ചുവെച്ച്, അതും അവരമെല്ലാം തന്നിൽ കാണുന്ന ഭാവംപോലെ തന്നെയെന്ന് തോന്നിപ്പിക്കുവാനായി കൃത്രിമപ്രയോഗകുശലതയോടെ പലപല ഛായമണിഞ്ഞു് അധികൃതസമക്ഷം ചെന്നു നില്ക്കുന്ന സ്വാർത്ഥപരന്മാരായ കീഴുദ്യോഗസ്ഥന്മാരുടെ ദുർജ്ജീവിതം, ഗുജറാത്തിനെ സംബന്ധിച്ചേടത്തോളം, മലബാറിയുടെ വാഗ്ധാപ്രഹരത്താൽ തകർന്ന് ചിതറീട്ടുണ്ട്.

പ്രസ്തുതഗ്രന്ഥത്തിന് വളരെ വളരെ പ്രചാരമുണ്ടായി. അതിൽ നിന്ന് മലബാറിക്ക് പൊരുളും പുകഴും ധാരാളമായി നേടുവാനാകയും ചെയ്തു. ഗുജറാത്തിനെപ്പോലെ, മററു ദേശങ്ങളെയും ഇത്രമട്ടിൽ ചിത്രീവൽകരിക്കുവാൻ സ്നേഹിതന്മാർ പലരും നിർബന്ധിച്ചുവെങ്കിലും, സ്വദേശത്തിലെന്നപോലെ അത്ര തികഞ്ഞു തെളിഞ്ഞ പരിചയം തനിക്ക് മററു ദേശങ്ങളിൽ ഇല്ലെന്നുകരുതി മലബാറി ആ ഉദ്യമത്തിൽ പ്രവേശിച്ചില്ല. പക്ഷെ, തുടർച്ചയായുള്ള ദേശസഞ്ചാരംകൊണ്ട്, ഇന്ത്യയിലെ നാനാപ്രദേശങ്ങളെയും കുറിച്ചുള്ള അറിവു മലബാറിക്കു ഉള്ളേടത്തോളം അന്ന് മററാർക്കുമുണ്ടായിരുന്നില്ലെന്നാണ് പറയേണ്ടതു്. ഗ്രന്ഥനിർമ്മാണത്തിനായി വിവിധമനോഭാവനിരീക്ഷണത്തെ ഉദ്ദേശിച്ചായിരുന്നില്ല, എന്നാൽ, ദേഹാരോഗ്യത്തിനോ താൽകാലികവിനോദത്തിനോ വേണ്ടിയുമല്ല, ബഹുജനങ്ങളുടെ സ്ഥിതിഗതികൾ നേരിൽ കണ്ടറിഞ്ഞു്, അവരുടെ ആവശ്യനിവൃത്തിക്കും, അവകാശരക്ഷയ്ക്കും അധികൃതസമക്ഷം വാദിക്കേണ്ടതു് എങ്ങിനെയെല്ലാമെന്ന് നിർണ്ണയിക്കുവാൻ വേണ്ടിയാണ്, അദ്ദേഹം ദേശസഞ്ചാരം ചെയ്തുവന്നതു്. രാജ്യാഭിവൃദ്ധിയെ ധരിച്ചു നിൽക്കുന്ന ഭരണസ്വാതന്ത്ര്യത്തിന് ഏകാവലംബമായുള്ള ബഹുജനാഭിപ്രായം, താൻ നിനയ്ക്കുന്നേടത്തെല്ലാം തനിയേവന്നു വീഴുമെ

ന്ന് സ്വയംനേതൃപദാഭിഷിക്തൻ ഘോഷിക്കേണ്ടാ. ആത്മപരിത്യാഗധീരതയോടേ, നാട്ടുനാടായിനടന്ന് ബുദ്ധിപൂർവ്വകം വിളിച്ചുണർത്തുകയും, വീടുവീടായിചെന്ന് സ്നേഹപൂർവ്വകം ഉപദേശിക്കയും, കക്ഷികൾതോറും സംബന്ധിച്ച് സാമർത്ഥ്യപൂർവ്വം വശീകരിക്കയും ചെയ്തുകൊണ്ട് വിശേഷാഭിമാനികൾചെയ്യുന്ന നിരന്തരപ്രയത്നത്തിൽ നിന്നാണ് ബഹുജനാഭിപ്രായം സംജാതമാകേണ്ടത്. അതിലേക്കുതന്നെയാണ്. അങ്ങിനെതന്നെയാണ് മലബാറിചെയ്ത ദേശസഞ്ചാരം. അദ്ദേഹം ക്ഷീണശരീരനാകയാൽ സഞ്ചാരത്തിലുണ്ടാകുന്ന കാലാവസ്ഥാഭേദത്താൽ പലപ്പോഴും രോഗശയ്യയിൽ വീഴേണ്ടിവന്നിട്ടുണ്ടെങ്കിലും, ചിലപ്പോൾ പലനാളേക്കുതന്നെ ആ ശയ്യയിൽ നിന്ന് എഴുന്നേൽക്കുവാൻ ആവാതെയായിട്ടുണ്ടെങ്കിലും, അതൊന്നും അദ്ദേഹത്തിന്റെ പരാർത്ഥപരമായ ദൃഢവ്രതത്തെ ചലിപ്പിക്കുവാൻ ശക്തമായിട്ടില്ല. അദ്ദേഹം ആദ്യമായി ചെയ്ത ദേശസഞ്ചാരം, തന്റെ ആപ്തമിത്രമായ മിസ്റ്റർ മാർട്ടിൻ വുഡിന്റെ പത്രത്തിനുവേണ്ടിയായിരുന്നു. പിന്നീടുണ്ടായത്, പ്രഫസ്സർ മാക്സ്മുള്ളർ ഭാരതീയമതതത്വങ്ങളെ ഉദാഹരിച്ചുകൊണ്ട് മതത്തിന്റെ സമുദായ സമുൽകർഷങ്ങളെക്കുറിച്ച് രചിച്ചിട്ടുള്ള വിശിഷ്ടകൃതി ഇന്ത്യയിലെ എല്ലാഭാഷകളിലും പരിഭാഷപ്പെടുത്തുന്നതിനായി ചെയ്ത ദീർഘസഞ്ചാരമാണ്. പാ

ശ്ചാത്യരെയും ഭാരതീയരെയും പരസ്പരബോധത്താൽ സ്നേഹബദ്ധരാക്കേണമെന്ന ഉദ്ദേശ്യത്തോടുകൂടിയാണ് മലബാറി ഈ ഗ്രന്ഥം പരിഭാഷപ്പെടുത്തുവാൻ തുനിഞ്ഞത്. ഈ ഉദ്ദേശ്യം ബാല്യത്തിൽത്തന്നെ അദ്ദേഹത്തിൽ അങ്കുരിച്ചിരുന്നു. അദ്ദേഹത്തിന്റെ എല്ലാകൃതികളിലും, എല്ലാകാര്യങ്ങളിലും, ഈ ഉദ്ദേശ്യം രക്തനാഡിപോലെ വർത്തിക്കുന്നതായികാണാം. പാശ്ചാത്യരുടെ വിചാരകർമ്മസമ്പ്രദായങ്ങളിൽ ഭാരതീയരെ പരിചിതരാക്കുവാൻവേണ്ടി, മാക്സ്മുള്ളരുടെ പ്രസ്തുതകൃതിയും, അതുപോലെയുള്ള മററു പല പുസ്തകങ്ങളും ഇന്ത്യയിലെ നാനാഭാഷകളിലും പരിഭാഷപ്പെടുത്തുവാൻ പണ്ഡിതന്മാരെ അദ്ദേഹം പ്രേരിപ്പിച്ചുകൊണ്ടാണ് അന്നു പലെടത്തും സഞ്ചരിച്ചത്. കേശവ ചന്ദ്രസേനൻ, രാജേന്ദ്രലാലമിത്രൻ എന്നീ മഹാശയന്മാർ അന്ന് ഈ ഉദ്ദേശ്യത്തിലും ഉദ്യോഗത്തിലും മലബാറിയെ സഹകരിച്ചിട്ടുള്ളവരാണ്. മതസംബന്ധമായ അന്ധവിശ്വാസങ്ങൾ നീങ്ങി, ലോകത്തിൽ ഏകമതം പ്രബലപ്പെട്ട് മനുഷ്യവർഗ്ഗം ഒരേ കുടുംബമാകുന്നതിനായി ചെയ്യുന്ന ഇത്തരം മഹാകൃത്യം ഫലസ്ഥാനം പ്രാപിക്കുന്നതിന് പലനൂററാണ്ടുകൾ തന്നെ വേണ്ടി വന്നേക്കാമെങ്കിലും, അതിലേക്കായി നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിപ്പാൻ മതപ്രവർത്തകന്മാർക്കുള്ള ധർമ്മത്തെ ഇങ്ങിനെ ഇടയ്ക്കിടെയെങ്കിലും ഓർമ്മപ്പെടുത്തു

വാൻ ചിലർ ജാതരാകുന്നതു് ഈശ്വര കാരുണ്യം തന്നെ എന്നു് സന്തോഷിക്കയും സമാധാനിക്കയും വേണ്ടതാണല്ലൊ. മഹാമഹോദ്ദേശമൊന്നു് സാധിപ്പാൻ വേണ്ടിയുള്ള പ്രയത്നപരമ്പരയിൽ ഒരേ ഒരു പുസ്തകം തർജ്ജമചെയ്തു് പ്രചരിപ്പിക്കുവാൻ ഉത്സാഹിച്ചിട്ടു് മലബാറിക്കു് ഏറ്റവും നിസ്സാരമായ ഫലം മാത്രമേ നേടുവാൻ കഴിഞ്ഞുള്ളു. അതു ഇങ്ങിനെ ഫലശൂന്യമായിത്തന്നെ വേണം ആ ഫലം പെരുവെള്ളം പോലെ വർദ്ധിക്കുവാൻ. മാക്സ്മുള്ളരുടെ ആ കൃതിയോടു കൂടി മലബാറി ഇന്ത്യയിൽ പലപല ദേശങ്ങളിൽ സഞ്ചരിച്ചു. തൽസംബന്ധമായി പലപല ലേഖനങ്ങൾ പ്രസിദ്ധീകരിച്ചു. പല പല പൊതുയോഗങ്ങളിൽ ദീർഘദീർഘം പ്രസംഗിച്ചു, വിദ്വാന്മാർ, വിത്തവാന്മാർ; ജനപ്രമാണികൾ, നാടുവാഴികൾ, എന്നിവരിൽ പലരെയും കണ്ടു് അഭിമുഖസംഭാഷണം ചെയ്കയുമുണ്ടായി. ഇതിന്റെയെല്ലാം ഫലമായി സിദ്ധിച്ചതു്, ആ പുസ്തകം ഗുജറാത്തി, മറാട്ടി, ബങ്കാളി, ഹിന്തി എന്നീ നാലുഭാഷകളിൽ മാത്രം പരിഭാഷപ്പെടുത്തിയതാണു്. ആ ഗ്രന്ഥത്തിലെ ആശയങ്ങൾ വിശ്വാസയോഗ്യമല്ലെന്നുവാദിച്ചു് സംസ്കൃതപണ്ഡിതന്മാർ നിരാകരിച്ചു കളഞ്ഞു. തമിഴിൽ ചെയ്ത പരിഭാഷയെ പ്രസിദ്ധീകരിക്കുവാൻ ആൎക്കുമുണ്ടായില്ലാ ഉത്സാ

ഹം. സാധാരണന്മാരെക്കൊണ്ടുതന്നെ അധികം
പണച്ചെലവുകൂടാതെ നടത്താവുന്ന ഈ കാൎയ്യം ക്രി
യം, സമ്മതന്മാരായ ജനപ്രമാണികൾ മുൻകടന്നു
നിന്നിട്ടും വേണ്ടുന്നത്ര പണം കിട്ടായ്കകൊണ്ടു് ഇ
ങ്ങിനെ അലസിപ്പോയതു്, പൊതുകാൎയ്യത്തിൽ ഭാ
രതീയൎക്കു് അന്നുണ്ടായിരുന്ന അശ്രദ്ധയ്ക്കു് മറെറാ
രുദാഹരണമാണു്.

മതൈക്യപരമായ ഇത്തരം കൃതികൾ പരിഭാ
ഷപ്പെടുത്തി പ്രചരിപ്പിക്കുന്നതിൽ, സർ. വില്യം
ഹണ്ടർ മലബാറിയെ സർവ്വദാ സഹകരിക്കുവാൻ സ
ന്നദ്ധനായിരുന്നു. അദ്ദേഹവും ഇക്കാൎയ്യത്തിൽ പല
മട്ടും ശ്രമിച്ചിട്ടുണ്ടു്. മലബാറിയുടെ സുഹൃന്മണിക
ളിൽ ഒരാളാണു് വില്യം ഹണ്ടർ. പ്രയത്നത്തിൽ
നൈരാശ്യം ബാധിക്കാതിരിപ്പാൻ അദ്ദേഹം മല
ബാറിയെ പലപ്പോഴും പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. മ
ലബാറിയുടെ ഉദ്ദേശ്യസാഫല്യത്തിനായുള്ള പ്രയത്ന
ത്തെ തന്നാലാവുന്നേടത്തോളം ലഘൂകരിക്കുവാൻ
വേണ്ടി അദ്ദേഹം പല ലേഖനങ്ങളും പത്രങ്ങളിൽ
പ്രസിദ്ധീകരിക്കതന്നെയല്ലാ, ഭരണസഭയിൽ പ്രസം
ഗിച്ചു് അതിലെ അംഗങ്ങളെ സ്വാധീനപ്പെടുത്തു
വാൻ ഉത്സാഹിക്കയും ചെയ്തിട്ടുണ്ടു്. "ഈ മാന്യ
മഹാശയനുള്ള സ്നേഹാർദ്രമായ അനുതാപം ന

ല്ലൊരു പിന്തുണയായി എന്നെ സഹകരിച്ചില്ലെന്നിരിക്കിൽ എന്റെ പ്രയത്നം ഇടയ്ക്കു വെച്ചു മുറിഞ്ഞു വീണുപോയിയെന്നുവരുവാൻ ഒന്നിലധികം പ്രാവശ്യം സംഗതിയായിട്ടുണ്ടു്" എന്നാണു് മലബാറി വില്യം ഫണ്ടരെപ്പററി ഒരിടത്തു് പ്രസ്താവിച്ചിരിക്കുന്നതു്.

ആംഗ്ലേയരെയും ഭാരതീയരെയും പരസ്പരബോധത്താൽ സ്നേഹബദ്ധരാക്കുന്നതിനു് ഭാരതീയ വിചാരാചാരക്രമം ആംഗ്ലേയരെയെന്നപോലെ, ആംഗ്ലേയ ജീവിതസമ്പ്രദായം ഭാരതീയരെയും ഗ്രഹിപ്പിക്കേണ്ടതാണല്ലോ. മലബാറി ഓരോ ആവശ്യത്തിനായി ഇംഗ്ലണ്ടിലേക്കു പോയപ്പോഴെല്ലാം ആ നാട്ടുകാരുടെ ആത്മികവും, ശാരീരികവുമായ ജീവിതക്രമം സൂക്ഷ്മനിരീക്ഷണം ചെയ്തറിഞ്ഞു് അനുക്രമം കുറിച്ചുവെച്ചിരുന്നതു്, പിന്നീടു് "ഭാരതീയദൃഷ്ട്യാ ആംഗ്ലേയ ജീവിതക്രമം" എന്ന പേരോടുകൂടി ഒരു പുസ്തകമാക്കി പ്രസിദ്ധീകരിച്ചു. ഇംഗ്ലീഷ്കാരെയും ഇംഗ്ലീഷാചാരങ്ങളേയും കുറിച്ചു് കാര്യകാരണഗതികൊത്ത വണ്ണം ഒരു വിദേശീയനു് ഇത്രയും രസകരമായി എഴുതുവാൻ ഇതിനുമുമ്പു കഴിഞ്ഞിട്ടില്ലെന്നു് അഭിജ്ഞന്മാർ സമ്മതിച്ചിരിക്കുന്നു. ഇതിലെ വിചിന്തനങ്ങളിലും വിവരണങ്ങളിലും ചിലതു് ആംഗ്ലേയദൃഷ്ട്യാ പിഴച്ചു

പോയതായി കണ്ടിട്ടുണ്ടെങ്കിലും, അതിൽ മലബാറിയെ അപരാധിയാക്കുവാൻ ആരും ധൈൎയ്യപ്പെട്ടിട്ടില്ല. വിപുലാശയനും കുശാഗ്രബുദ്ധിയുമായ അദ്ദേഹം ആംഗ്ലേയജീവിതത്തിലെ അന്തൎഭാഗത്തിൽ പ്രവേശിച്ചു്, സത്യം തെളിഞ്ഞുകണ്ടു് സംശയമകന്ന സംഗതികളാണു് സദുദ്ദേശ്യപ്രേരിതനായി പുറത്തെടുത്തു കാണിച്ചിരിക്കുന്നതു്. പ്രകൃത്യാ, പരാക്ഷേപത്തിൽ വിമുഖനാണു് മലബാറി. അഭിനന്ദനീയ കൎമ്മമെന്നു് സ്വാനുഭവം സമ്മതിച്ചാൽ അതിനെ മുക്തകണ്ഠം സ്തുതിക്കാതിരിപ്പാൻ അദ്ദേഹത്തിനു വയ്യ. പൊതുഗുണത്തിനുവേണ്ടി സത്യം വിളിച്ചുപറയുമ്പോൾ അതിൽ ചിലതു് ചിലൎക്കു് അപ്രിയത്തിനിടയാകുമെന്നു കണ്ടാൽ, അവിടെ താൻ പ്രയോഗിക്കുന്ന ഉദാരപ്രേമത്താൽ, ആ ചിലൎക്കു് തന്റെ ആ അപ്രിയകൎമ്മംതന്നെയും അനഹിതമായി തോന്നുമാറാക്കുന്നതിനു് മലബാറിക്കുള്ള സാമൎത്ഥ്യം അന്യാദൃശമാണു്. അതുകൊണ്ടു്, ആംഗ്ലേയരുടെ ആചാരോപചാരങ്ങളിൽ ചിലതിനെപ്പററി അദ്ദേഹം ചെയ്തിട്ടുള്ള പ്രസ്താവം ആംഗ്ലേയദൃഷ്ട്യാ അയുക്തമായിട്ടാണു് വന്നതെങ്കിലും, അവൎക്കുതന്നെയും അതിൽ അഹിതമുണ്ടായിട്ടില്ല.

മലബാറിയുടെ ഈ കൃതിയിൽ ആംഗ്ലേയരുടെ ഗാൎഹികവും, സാമുദായികവുമായ ജീവിത

ക്രമം അങ്ങിനെതന്നെ ചിത്രവൽകൃതമായിട്ടുണ്ട്. സൂക്ഷ്മദൃക്കും, മഹാശയനുമായ ഒരു വിദേശിയൻ, തങ്ങളെ വീട്ടിലും വെളിയിലും ഏതെതു രീതിയിലാണ് കാണുന്നതെന്നറിവാൻ ഇംഗ്ലീഷ്കാൎക്ക് ഈ പുസ്തകം ഉപകരിക്കും. ഭാരതീയരടക്കമുള്ള വിദേശീയൎക്കാവട്ടേ, അകന്നിരുന്നുതന്നെ, ആംഗ്ലേയരുടെ ബാഹ്യവും ആന്തരികവുമായ എല്ലാ ജീവിതാവസ്ഥകളിലും നിർബാധം കടന്നുചെന്നു നോക്കുന്നതിന് ഈ കൃതികൊണ്ടു് സാധിക്കുയും ചെയ്യും. ഇത്രയും വൈശിഷ്ട്യമുള്ള ഈ ഗ്രന്ഥത്തെ ഇന്ത്യയിലും ഇംഗ്ലണ്ടിലും ഫ്റാൻസിലുമുള്ള പത്രങ്ങൾ ധാരാളമായി കൊണ്ടാടിയതും, അതിന്ന് ആദ്യത്തെ കൊല്ലം തന്നെ മൂന്നു പതിപ്പുകൾ വേണ്ടിവന്നതും അതു് ശരിയായി അർഹിക്കുന്ന അന്തസ്സു തന്നെയാണല്ലോ. ഫ്റാൻസിൽ ആംഗ്ലേയ ജീവിതരീതിയെക്കുറിച്ചു് അക്കാലത്തു ആദരണീയമായി രണ്ടു പുസ്തകങ്ങളായിരുന്നു ഉണ്ടായിരുന്നതു്. പരാക്ഷേപചതുരനായ മിസ്റ്റർ വോൾട്ടയർ ആംഗ്ലേയ ജീവിതസൌധത്തിൻെറ അന്തർഭാഗത്തിൽ പ്രവേശിക്കാതെ, ബാഹ്യസൌന്ദൎയ്യത്തിൽ മാത്രമേ തൻെറ സൂക്ഷ്മബുദ്ധി ചെലുത്തീട്ടുള്ളു. മിസ്റ്റർ മോൺഷിയർ ടെയിൻ വെളിയിൽത്തന്നെ

നിൽക്കാതെ തനിക്കാവുന്നേടത്തോളം അകത്തേക്കു കടന്നു നോക്കീട്ടുണ്ടു്. സ്വദേശീയ ഗ്രന്ഥകാരന്മാരുടെ ഈ രണ്ടു കൃതികളേക്കാൾ ഫ്റഞ്ചുകാൎക്കു് അധികം രസകരമായിത്തീൎന്നതു മലബാറിയുടെ പുസ്തകമാണു്. ഇതിലാണു് വിചിന്തനങ്ങൾക്കുള്ള കാൎയ്യകാരണബന്ധവും, വിവരണങ്ങൾക്കുള്ള തന്മയത്വവും സ്ഫുടതരമായി കണ്ടിരിക്കുന്നതു്. അനുതാപമല്ലാതെ, അപഹാസമല്ല മലബാറി ചെയ്തിട്ടുള്ള ദുരാചാരനിരൂപണത്തിലെ ജീവൻ. അധ്യാപനമാൎഗ്ഗേണ നോക്കുമ്പോൾ പ്രസ്തുതകൃതി ഏററവും ഉൽകൃഷ്ടസ്ഥാനത്താണിരിക്കുന്നതു്. ഇതിലെ ഭാഷാരീതി സുഗമവും ലളിതവുമാണു്; ചിലേടത്തു പ്രൗഢഗംഭീരമായിരിക്കുന്നതുമുണ്ടു്. ഇങ്ങിനെ ഗുണങ്ങൾ പലതും വിളങ്ങുന്നുണ്ടെങ്കിലും, ആംഗ്ലേയ ജീവിത സമ്പ്രദായത്തിലെ ശ്രദ്ധാൎഹമായ ചില ഭാഗങ്ങൾ പ്രമാദത്താൽ വിട്ടുകളഞ്ഞിരിക്കുന്നതു് ഈ ഗ്രന്ഥത്തിൽ ആൎക്കും കാണാവുന്ന പുഴക്കുത്തായിത്തീൎന്നിരിക്കുന്നു. ഈ ന്യൂനത മലബാറിയുടെ എല്ലാ കൃതികളിലും കാണാം. കാൎയ്യാലോചനയിലും, ഫലാനുഭവത്തിലും അദ്ദേഹത്തെപ്പോലെ അത്രയേറെ ക്ഷമ മററാൎക്കുമില്ലെന്നിരിക്കിലും, കൎമ്മത്തിൽ പ്രവേശിച്ചുകഴിഞ്ഞാൽ തദന്തം കാണ്മാനുള്ള ദ്രുതഗതി കുറെയേറെയുള്ളതിനാൽ അതിൽ ചിലേടത്തു് താഴ്ചയോ വീഴ്ചയോ പ

റിപ്പോകുന്നതു സാരമാക്കാതെ തള്ളിക്കളയുന്നതുകൊണ്ടു് തൽക്കർമ്മഫലം, സുഖാസ്വാദ്യംതന്നെയാകിലും, മധുര രസൈകപൂർണ്ണമായിരിക്കാതെ, അല്പമൊരു പുളിപ്പ് കലർന്നിരിക്കുന്നതായി പലതിലും കാണാം. അദ്ദേഹത്തിന്റെ ബാല്യ ജീവിതഗതി അനിയന്ത്രിതമായിരുന്നതിന്റെ ഫലമായിരിക്കാം ഇതു്.

മലബാറി പിന്നീടു് രചിച്ച കൃതി, സ്വാനുഭവ സംഗ്രഹമായ "അനുഭവിക" എന്ന പദ്യകാവ്യമാണു്. കൃത്യാകൃത്യോപദേശം തന്നെയാണു് ഇതിലും നിറഞ്ഞു കാണുന്നതു്. മാതൃദേശത്തെക്കുറിച്ചു് അദ്ദേഹത്തിനു നിസ്സീമമായ ബഹുമാനവും അഭിമാനവുമുള്ളതു ഈ കൃതിയിലും വഴിഞ്ഞൊഴുകുന്നുണ്ടു്. ഇംഗ്ലണ്ടിൽ വെച്ചു ഭാരതീയ ഭരണരീതിയെക്കുറിച്ചെഴുതിയിട്ടുള്ളതാണു് അദ്ദേഹത്തിന്റെ മറ്റൊരു പുസ്തകം. ബ്രിട്ടീഷധികാരികളിൽ ചിലരുമായി സംഭാഷണം ചെയ്തു് അവരിൽ നിന്നു പകർത്തെടുത്ത ഉദ്ദേശ്യങ്ങളും ആശയങ്ങളും ഇതിൽ അദ്ദേഹം സഗൗരവം പ്രതിപാദിച്ചിരിക്കുന്നു. ആംഗ്ലേയ വിദ്യാഭ്യാസക്രമവും ആംഗ്ലേയാചാരരീതിയും ഇന്ത്യയിൽ നടപ്പാകുന്നതുകൊണ്ടു് ഭരണഗതിയിൽ വിഷമതകൾ വർദ്ധിക്കയേയുള്ളൂവെന്നും, ഭാരതീയ ജീവിതം എന്നും അങ്ങിനെതന്നെ കലർപ്പില്ലാതെ നിൽക്കയാണു

വേണ്ടതെന്നും, പാശ്ചാത്യപരിഷ്കാരവ്യാപ്തിയാൽ നാട്ടുകാർ തമ്മിൽത്തന്നെയും, ഇന്ത്യാക്കാരും ഇംഗ്ലീഷ്കാരും തമ്മിലും അവിശ്വാസവും അകൽച്ചയും വർദ്ധിച്ചുവരികയാണ് ചെയ്യുന്നതെന്നും മററും അദ്ദേഹം യുക്തിപൂർവ്വം വാദിച്ചിട്ടുണ്ട്. ഉദ്യോഗസ്ഥന്മാരോടും, അവരെ ആക്ഷേപിക്കുന്ന പത്രപ്രവത്തകന്മാരോടും പരസ്പരം മൈത്രിയോടെ വത്തിക്കുവാൻ ചെയ്യുന്ന സ്നേഹപൂർവ്വമായ ഉപദേശങ്ങളും ഈ കൃതിയിൽ പ്രകാശിക്കുന്നു. ഇതും അധികൃതന്മാരുടെയും ജനപ്രമാണികളുടെയും ഉദാരാദരത്തിന് വിഷയമായ ഗ്രന്ഥമാണ്.

—0—

# അഞ്ചാമദ്ധ്യായം

---

## സമുദായപരിഷ്കത്താ

പ്രാപ്യസ്ഥാനത്തെ അഭിമുഖീകരിച്ചുകൊണ്ടുള്ള യാത്രയിൽ എന്തെല്ലാം ആപത്തുകൾ നേരിട്ടാലും പിന്തിരിയാതെ തന്നെ മുന്നോട്ടു ചെല്ലുന്നതിൽ മലബാറിക്കുള്ള മനസ്ഥൈര്യമാണ് അദ്ദേഹത്തി

ന്റെ ജീവിതത്തെ വിജയപൂൎണ്ണമാക്കിയതു്. കവിയെക്കാളും, പത്രപ്രവൎത്തകനെക്കാളും, ഗ്രന്ഥകാരനെക്കാളും, അദ്ദേഹം സമുദായപരിഷ്കൎത്താവിന്റെ നിലയിലാണു് സ്വരാജ്യത്തിനു് ചെയ്തിട്ടുള്ള മഹത്തായ ഗുണം. ആ ഗുണം, അകന്നിരുന്നു് കേൾക്കുന്നവൎക്കു് പക്ഷെ, നിസ്സാരമായി തോന്നിയേക്കാം. ഇവിടത്തെ ആചാരബന്ധദാൎഢ്യത്തെപ്പററി ഏതാണ്ടെങ്കിലും ബോധമുള്ളവൎക്കുമാത്രമേ, പൂൎവ്വികാചാരവ്യൂഹത്തെ പിളൎക്കുവാൻ മലബാറി എത്ര ഘോരതരമായ യുദ്ധമാണു് ചെയ്തിരിക്കുന്നതെന്നും, അതിൽ അദ്ദേഹം നേടിയ വിജയം എത്ര മഹത്തരമാണെന്നും മനസ്സിലാകയുള്ളു. പൂൎവ്വികസമുദായബന്ധം അഭേദ്യമാണെന്ന മൂഢവിശ്വാസത്തെ പാടെ പറിച്ചുകളഞ്ഞു്, സമുദായപരിഷ്കാരത്തിനായി ആൎക്കും കടന്നുചെല്ലുത്തക്ക സുഗമമായ മാൎഗ്ഗം നിൎമ്മിച്ചുതന്നതു് മലബാറിയാണു്. അകത്തേക്കു് കടക്കുവാൻ അതുവരെയും ആൎക്കുംതന്നെ ആവാതിരുന്ന കോട്ടയെ ഒരുഭാഗം ഇടിച്ചുതകൎത്തു് തുറന്നിട്ടാൽ, അതിലധികം മഹാകൃത്യമാണോ, പിന്നിൽ നിൽക്കുന്നവർ ആ ദ്വാരത്തിൽകൂടി ഉള്ളിൽ പ്രവേശിക്കുന്നതു്? മലബാറിയുടെ കാലത്തിനു മുൻപു് സമുദായപരിഷ്കാരത്തിൽ പ്രവേശിച്ചിട്ടുള്ളവരെല്ലാം തീരെ അപജയപ്പെട്ടു് പി

ന്മാരുകയേ ചെയ്തിട്ടുള്ളു. അവക്ക് നേടിവെക്കുവാൻ കഴിഞ്ഞിട്ടുള്ളത് കുറെ പ്രസംഗങ്ങൾ മാത്രമായിരുന്നു. ആചാരമുമുക്ഷുക്കൾക്ക് വിശ്രമാവസരത്തിൽ മനോരാജ്യസഞ്ചാരംചെയ്ത് രസിക്കുന്നതിനു മാത്രം ആ പ്രസംഗപരമ്പര ഉപകരിക്കയും ചെയ്തിരുന്നു. സമുദായപരിഷ്കാരശ്രമമെന്നത് കേവലം പ്രസംഗവർഷമാണെന്നും, അതിൽ കാണുന്നത് അപജയത്തിന്റെയും നൈരാശ്യത്തിന്റെയും വികൃതിമാത്രമാണെന്നും ഇന്ത്യയിൽ ശ്രദ്ധമൂലമായിക്കൊണ്ടു വന്ന ബോധക്ഷത നിശ്ശേഷം പ്രമാർജ്ജനം ചെയ്യാനായി മലബാറി ദൃഢവ്രതനായി സ്വജീവിതത്തെ ഉഴിഞ്ഞുവിട്ടു. ഏതുതെങ്കിലും ഒന്നു തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ അത് സാധിക്കുന്നതുവരെക്കും അദ്ദേഹം അടങ്ങിയിരിക്കയില്ല. എത്രയെത്ര ദുസ്സഹക്ലേശങ്ങൾ വന്നിടയട്ടെ: അദ്ദേഹം കൂസുകയില്ല. മനുഷ്യജന്മത്തിന്ന് അപ്രാപ്യമായ സ്ഥാനമല്ലെന്നിരിക്കിൽ, അവിടെ അദ്ദേഹം തീർച്ചയായും ചെന്നെത്തുകതന്നെ ചെയ്യും. ദൈവഹതനായിപ്പോയാൽ മാത്രമല്ലാതെ അദ്ദേഹം നൈരാശ്യപ്പെടുകയില്ല. സാധാരണമായുള്ള വിഘ്നങ്ങളെല്ലാം അദ്ദേഹത്തിന്റെ ശ്രമത്തിന് ഉത്ക്കം ഉണർച്ചയും കൊടുക്കുന്ന ഉപകരണങ്ങളായിട്ടാണ് പരിണമിക്കുക. ശ്രമത്തിൽ കൈവെച്ചാൽ ഫലമനുഭവിച്ചല്ലാതെ വിടുകയില്ല. ഈ ധീരതകൊണ്ടുത

ന്നേയാണ് അസാദ്ധ്യമെന്ന് അഭിജ്ഞന്മാർപോലും വിശ്വസിച്ചിരുന്നകാര്യം അദ്ദേഹത്തിന് സുസാധമായതും, വിജയവീരനായി അദ്ദേഹം മാതൃഭൂമിയെ ആഹ്ലാദിപ്പിച്ചതും.

മലബാറി ആദ്യമായി സമുദായപരിഷ്കാരത്തിൽ പ്രവേശിച്ചപ്പോൾ, അദ്ദേഹത്തിന് ബുദ്ധിഭ്രമമുണ്ടോ എന്നുതന്നെയും ചിലർ സംശയിക്കയുണ്ടായി. പരിഷ്കൃതവിദ്യാഭ്യാസം സർവത്ര പ്രചരിച്ച്, മലബാറിയെപ്പോലെയുള്ള മഹാശയന്മാരുടെ പ്രയത്നഫലത്താൽ ഏതു സമുദായവും കാലോചിതം പരിഷ്കരണീയം തന്നെയെന്ന് സിദ്ധിച്ച് പല പല ഭേദങ്ങളും സമുദായത്തിലുണ്ടായിക്കൊണ്ടിരിക്കുന്ന ഇക്കാലത്തുകൂടിയും പൂർവ്വികാചാരദോഷപരിഹാരത്തിനായി മുന്നിട്ടുമ്പോഴേക്കും എത്രയെത്ര വിഘ്നങ്ങളും വിഷമതകളും വന്നിടയുന്നുവെന്ന് അനുഭവിച്ചറിഞ്ഞവർ ഏതൽപരിഷ്കാരോദ്യമത്തിന്റെ ആരംഭഘട്ടത്തിൽ, വിദ്യാഭ്യാസവും ലോകപരിചയവും ദുർല്ലഭം ചിലരിൽ മാത്രം അടങ്ങിയിരുന്ന ആ കാലത്ത്, സമുദായ പരിഷ്കാരമെന്ന വാക്കുതന്നെ പുത്തരിയായിരുന്ന അന്ന് ഈ രാജ്യത്തിന്റെ സ്ഥിതി എങ്ങിനെയായിരുന്നിരിക്കാമെന്ന് തെല്ലൊന്നു ചിന്തിക്കുന്നതായാൽ, നിശ്ചയമായും, ഭയപ്പെടുകതന്നെ

ചെയ്യപ്പെടാം. നിർഭയനായ മലബാറി ആക്ഷേപങ്ങളെയൊന്നും വകവെക്കാതെ, പ്രതിബന്ധങ്ങളെയെല്ലാം തകർത്തുകളഞ്ഞു് മുന്നോട്ടു കടക്കുകയാൽ, തല്ക്കാലാനുഭവത്തിന് ഏറ്റവും ചെറിയ ഫലമേ കിട്ടിയുള്ളുവെന്നതല്ലാ, അതുവരെയും അനിരുദ്ധമായിരുന്ന പൂർവികാചാരദുർഗ്ഗം ദൃഢപരിശ്രമത്തിന് അഗമ്യമല്ലെന്ന് സാധിച്ചതാണ് ഗണനീയമായുള്ളതു്. സമുദായകാര്യത്തിലോ മതവിഷയത്തിലോ തീരെയായും പ്രവേശിക്കയില്ലെന്നു പറഞ്ഞു് മാറി നിന്നിരുന്ന ഗവർമ്മെണ്ടിനെ, ആ നില്പ് നീതിവൽകൃതമല്ലെന്നു വാദിച്ചിട്ട് സാമർത്ഥ്യപൂർവം നിലയിളക്കിവിട്ടു്, അതു രണ്ടിലേക്കും ആദ്യമായി കാൽ വെപ്പിച്ച മലബാറിയെ ഇന്നത്തെ സമുദായപരിഷ്കാരകാംക്ഷികൾ ഭക്തിപൂർവ്വം നാളിൽ നാളിൽ സ്മരിക്കേണ്ടതല്ലയോ?

മലബാറി സാധിച്ച ആചാരപരിഷ്കാരം, ഭാരതീയ സമുദായഘടനയുടെ ദൃഢദൃഢതയും, പുരാതനത്വവും ഏതാണ്ടറിഞ്ഞിട്ടുള്ള നൈററിംഗേൽ എന്ന മഹാമനസ്വിനി, ലോകത്തിലുണ്ടായ സാമുദായിക സംഭവങ്ങളിൽ വെച്ച് മഹത്തരമായിട്ടുള്ളതാണെന്നു ഘോഷിച്ചിരിക്കുന്നു. ഈ ആചാര പരിഷ്കാരശ്രമത്തിനായി സ്വജീവിതത്തെ സമർപ്പിച്ച് അതിലേക്കാ-

യി മരിക്കുവാൻ തന്നെയും സന്നദ്ധനായി, തനിക്കുള്ള സുഖവും കീർത്തിയും തൽസിദ്ധിയിലാണു് സ്ഥിതിചെയ്യുന്നതെന്നു് നിശ്ചയിച്ചുകൊണ്ടാണു് മലബാറി ബദ്ധകങ്കണനായി ഇറങ്ങിയതു്. ഭാരതീയാചാര നിബന്ധനകളുടെ കാഠിന്യത്തെയോ, തൽപരിഷ്കാര ശ്രമത്തിൽ നേരിടാവുന്ന വിഷമതകളെയോ കുറിച്ചു് ഇന്നും വിദേശീയൎക്കു് അധികമായൊന്നുമറിഞ്ഞുകൂടാ. ഭാരതീയർ തന്നെയും. പക്ഷെ, അതിൽത്തന്നെ ലയിച്ചു കിടക്കുന്നതു കൊണ്ടായിരിക്കാം, അതിന്റെ ഭയങ്കരതയെ സംബന്ധിച്ചു് ഇങ്ങനെ അവജ്ഞരായിരിക്കുന്നതു്. കേരളത്തിലാവട്ടെ, ആചാരബന്ധം അത്രകഠിനമോ, സാർവത്രികമോ അല്ലായ്കകൊണ്ടായിരിക്കാം — ഈ നാട്ടുകാർ സ്വരാജ്യത്തിലെ പല കോടി ജനങ്ങൾ കൂട്ടത്തോടെ അനുഭവിക്കുന്ന ഘോരദുഃഖത്തിൽ അജ്ഞരോ അശ്രദ്ധരോ ആയിത്തന്നെ കഴികയാണു്. സങ്കല്പത്തിനു തന്നെയും വിദൂരമായ അത്ര പുരാതന കാലംമുതൽക്കേ ഇന്ത്യയിൽ വിശ്വാസപൂർവം അനുവർത്തിച്ചുവരുന്ന സമുദായാചാരങ്ങൾ കാലദേശാവസ്ഥാഭേദത്താൽ ദൂഷിച്ചുവിഷമയമായിത്തീർന്നിട്ടും. അതിൽനിന്നു് ഒരടിയെങ്കിലും മാറിനിൽക്കുന്നതു് ജനങ്ങൾക്കാൎക്കും സമ്മതമല്ല. ഏററവും ക്ഷുദ്രമായ കാൎയ്യങ്ങളിൽ കൂടിയും, അതു് ജീവിതത്തെ എത്രതന്നെ ദുഃഖപൂർണ്ണമാക്കിയാലും, ഒട്ടൊന്നു ഭേദഗതി ചെയ്യാൻ ആരാനും കയ്യാ

നുയത്തിയാൽ, ജനങ്ങൾ അവനെ കൂട്ടത്തോടെ വന്നു നിന്നു ശപിക്കും. പൂർവാചാരവിശ്വാസം ഇത്രയധികം ഇന്ത്യയിലെന്നപോലെ ലോകത്തിൽ മറെറങ്ങും തന്നെയില്ല. ഇത്ര പഴകിച്ചീഞ്ഞ ആചാരങ്ങൾ ആ നിലയിൽ തന്നെ ഇത്ര സംതൃപ്തരായി അനുഭവിക്കുന്ന ജനതയും ലോകത്തിൽ വേറെയില്ല. സമുദായാഭിവൃദ്ധിയെ പ്രത്യക്ഷമായി പ്രതിബന്ധിക്കുന്ന ആചാരങ്ങൾ തന്നെ ആദ്യമെങ്ങിനെയോ നടപ്പായിപ്പോയാൽ, അതിനടിയിൽ ചില കല്പിതപ്രമാണങ്ങളും കുത്തിക്കെട്ടിയുറപ്പിച്ചുവെച്ചു് സമുദായാഭിമാനധ്വജമെന്നപോലെ പ്രതിഷ്ഠ നൽകിക്കഴിയും. വഴിയേ തന്നെ, അതിന്മേൽ മതമുദ്ര പതിച്ചു്, ആർക്കും അണഞ്ഞുകൂടാത്ത ദിവ്യപരിശുദ്ധ വസ്തുവാക്കി വെക്കയും ചെയ്യും. ഇന്ത്യയിലെ ഏതൊരാചാരവും, ഏതൊരു വിശ്വാസവും, സാധാരണമായുള്ള ദിനകൃത്യങ്ങൾ തന്നെയും മതാധികാരത്തിനുൾപ്പെട്ടിരിക്കുന്നു. മതമാവട്ടേ, സർവ്വേശ്വരകൃതവുമാണു്. ആചാരലംഘനത്തെപ്പററി വിചാരിക്കപോലും ചെയ്താൽ ഈശ്വരനിന്ദയെന്ന മഹാ പാപത്തിനു് അവർ അർഹരായി! പാശ്ചാത്യ മത പുരോഹിതന്മാർക്കു് രാജ്യഭരണാവകാശമുണ്ടായിരുന്ന പഴയകാലത്തു്, അവർക്കുതന്നെയും വിസ്മയിച്ചു പോകാവുന്ന അത്ര അധികാരശക്തി ഇവിടത്തെ വൈദികന്മാർക്കുണ്ടു്. ആചാരങ്ങളുടെയെല്ലാം സൃഷ്ടി

സ്ഥിതികൎത്താക്കന്മാരായ അവർ സ്വാതന്ത്ര്യേച്ഛ
എങ്ങാനുമൊട്ടുകണ്ടാൽ അതിനെ മുളയിൽത്തന്നെ നു
ള്ളിയെടുത്തെറിഞ്ഞുകളയുമ്പോൾ, അതിൽ അവ
രോടു് മറുത്തൊരു വാക്കു പറവാൻപോലും ധൈൎയ്യമുള്ള
വരാരുമില്ല. അജ്ഞരായ സ്ത്രീജനത്തെ കല്പിതകഥാ
പ്രസംഗങ്ങളാൽ വശീകരിച്ചു്, ആചാര ലംഘനത്താ
ൽ കുടുംബത്തിൽ നേരിടാവുന്ന ഭയങ്കരമായ സുഖസ
മാധാന ഹാനിയെ ഉയൎത്തിക്കാണിച്ചു കൊണ്ടാണു്
ഇവർ വിദ്യാസമ്പന്നരായ പുരുഷന്മാരെ തലപൊക്കു
വാൻവിടാതെ അമൎത്തിക്കളയുന്നതു്. അംഗങ്ങളെയും,
കുടുംബങ്ങളെയും, അവാന്തരവൎഗ്ഗങ്ങളെയും ഉപസമു
ദായങ്ങളെയും കര സഹസ്രങ്ങളാൽ കെട്ടിമുറുക്കി ക്രൂ
ട്ടിപ്പിടിച്ചു നില്ക്കുന്ന ആചാരഭൂതത്തിന്റെ ആ നി
ശ്ചല സ്ഥിതി കാണുമ്പോൾ, സ്വാതന്ത്ര്യേച്ഛുവായ സാ
ധുമനുഷ്യൻ, ഈ ബന്ധത്തിൽ നിന്നു വേർപെട്ടാൽ,
താൻ പതിച്ചു പോകാവുന്ന ആ വിവിക്തവും ഘോര
വുമായ പാതാളത്തെ കണ്ടു ഭയപ്പെടുന്നതിനാൽ ആ
വലാതിയൊന്നും കൂടാതെ സമുദായത്തിനടിമപ്പെട്ടു ക
ഴികയേ ശരണീകരണീയമായി അവനു തോന്നുകയു
ള്ളൂ. ജാതിഭ്രംശം എന്ന കഠിനദണ്ഡം ആൎക്കും ത
ന്നെ സുസഹമായിട്ടുള്ളതല്ല. ഇങ്ങിനെ പലതുകൊ
ണ്ടും, സമുദായ പരിഷ്കാരംതൽ പ്രവൎത്തകന്നു് ഏററ
വും വിപൽകരമായിട്ടാണിരിക്കുന്നതു്. തുടൎച്ചയായി വ

ന്മോഢുന്ന വിവിധദ്രോഹങ്ങളൊന്നൊന്നും സഹിക്ക
വയ്യാതെയായി എത്രയെത്രയോ പരിഷ്കർത്താക്കന്മാർ
നിരാശയരായി പിന്മാറിപ്പോകുന്നുണ്ടു്. ഉപദ്രവം ത
നിക്കു മാത്രമേ ബാധകമാകയുള്ളുവെങ്കിൽ, അതു് സ
ഹിച്ചുകൊണ്ടുതന്നെ മുന്നോട്ടു ചെല്ലുവാൻ പരിഷ്കാര
തൽപരൻ ധൈര്യപ്പെട്ടേക്കാം. എന്നാൽ, തന്റെ കൃ
ത്യം നിമിത്തം കുടുംബം മുഴുവൻ സ്വകുലത്തിൽ നി
ന്നു് ഭ്രംശിച്ചുപോകയും, അവക്കു് ഗാർഹസ്ഥ്യ വൃത്തി
യിൽ ബന്ധുമിത്രങ്ങളുമായി ഇടപെടുന്നതിന്നു് കഴിയാ
താകയും ചെയ്തു് ജീവിത യാത്രയിൽ വിഷമിക്കുന്നതു
കാണുമ്പോഴും ആ ദുഃഖംകൂടിയും സഹിക്കുവാൻ ധൈ
ര്യപ്പെടേണമെങ്കിൽ അവൻ എത്ര വിശിഷ്ടനായ മ
ഹാമനസ്കനായിരിക്കണം! ഇത്തരം മഹാമനസ്ക
ർ ലോകത്തിൽ ഏതു കാലത്തും ദുർല്ലഭമായിട്ടേ കാ
ണാറുള്ളുവല്ലോ. ഗുജറാത്തിൽത്തന്നെ, കൃഷ്ണദാസ മൂല
ജി ആചാരപരിഷ്കൃതിയിൽ ക്ലേശങ്ങളൊന്നും വക
വെക്കാതെ മുന്നോട്ടു കടന്നു ചെല്ലുവാൻ ധീരതയോ
ടെ പുറപ്പെട്ട മാന്യന്മാരിൽ ഒരാളാണ്. എന്നാൽ
അദ്ദേഹത്തിന്റെ ജീവിതം അന്ത്യനിമിഷംവരെക്കും
ദുഃഖമയമായിട്ടാണ് കഴിഞ്ഞതു്. ജാത്യാചാര സ്ഥാ
പനത്തിന്റെ മുമ്പിൽ സ്വ സ്വാതന്ത്ര്യജീവിതം കൃശ
വും ദുർബ്ബലവുമാണെന്നു് അദ്ദേഹം, ഒടുവിൽ, ഗ്രഹിക്ക
യും, വിഷാദിക്കയുംചെയ്തു. ജാതിഭ്രംശംകൊണ്ടു് നിരാ

ധാരമായി കിടക്കുന്ന തൻെറ കുടുംബത്തെനോക്കി, കണ്ണീർ ചൊരിഞ്ഞുകൊണ്ടായിരുന്നു അദ്ദേഹത്തിൻെറ അന്ത്യശ്വാസം. ഈ ഘോരദണ്ഡം ആ കുടുംബത്തിന് അധികംനാളം അനുഭവിക്കാൻ ശക്തിയുണ്ടായില്ല. അവർ ദയനീയമാംവണ്ണം പ്രായശ്ചിത്തംചെയ്തു, ജാത്യാചാരവ്യവസ്ഥയ്ക്കു് കീഴ്പ്പെട്ടപ്പോഴം, പതിത്വത്തിൽ നിന്ന് ഉദ്ധൃതരായി. ഈ സംഭവത്താൽ, അന്ധവിശ്വാസ പരമ്പരയും, മൂഢാചാര ബന്ധവും ഒന്നുകൂടി വിജയഹർഷം ചെയ്കയാണുണ്ടായതു്. ഇതെല്ലാം കണ്ടതിൽപ്പിന്നെ, കൃഷ്ണദാസനെ അനുകരിപ്പാനോ, അനുസരിപ്പാനോ ആരാകണ്ടാത്മങ്ങൾ; സ്വന്തം സമുദായത്തിന് കൃഷ്ണദാസ മൂലജി ചെയ്ത ആചാരവിരുദ്ധമായ പാപം, അദ്ദേഹം കപ്പൽ കയറി ഇംഗ്ലണ്ടിലേക്ക് പോയി എന്നതാണ്. ഒരു ഹിന്ദുവിന് ആഫ്രിക്കയിലേക്കുകൂടിയും കപ്പൽ കയറിച്ചെല്ലുവാൻ ആചാരാനുമതിയുണ്ടു്; യൂറോപ്പിൽ പോയി വന്നാലാണ് ആയാൾ ഭ്രഷ്ടനാകുക. കപ്പൽയാത്ര ചെയ്യുന്നതാണു് ആചാരവിരോധമെങ്കിൽ, ആഫ്രിക്കായാത്രയെ അതു് എന്തുകൊണ്ടു് ബാധിക്കുന്നില്ല? അഥവാ അഹിന്ദുരാജ്യത്തിൽ പ്രവേശിക്കുന്നതാണ് പാപകർമ്മമെങ്കിൽ ഒരു ഹിന്ദുവിന് യൂറോപ്പും ആഫ്രിക്കയും, ഒരുപോലെയല്ലയോ? കഷ്ടം! ഇത്രയേറെ യുക്തിഹീന

വും മൂഢമൂഢവുമായ ഒരു നീചാചാരം എത്രയെത്ര ഭാരതീയ സന്താനങ്ങളുടെ ശുഭജീവിതത്തെ ദുഃഖമഗ്നമാക്കിയിരിക്കുന്നു! കുത്സിതവും നിസ്സാരവുമായ ഈ ആചാരത്തോടുതന്നെ ഇന്ത്യയിലെ വിദ്യാസമ്പന്നന്മാർ എല്ലാവരും ചേൎന്ന് ഒന്നിലധികം നൂററാണ്ടായി തുടൎന്ന് പൊരുതീട്ടും പൂൎത്തിയായ വിജയം ഇന്നുവരെ നേടുവാൻ കഴിഞ്ഞിട്ടില്ല. കപ്പൽയാത്രകൊണ്ടുള്ള ജാതിഭ്രംശത്തെ മലബാറി തുച്ഛമായിട്ടാണ് പരിഗണിച്ചത്. യൂറോപ്പിൽ ചെന്നു ഉൽകൃഷ്ടവിദ്യാസമ്പന്നരായിത്തീൎന്ന് ഇന്ത്യയിൽ വന്ന് ഉയൎന്നനിലയിൽ പലരും പ്രശോഭിക്കുമാറാകുമ്പോൾ, അവിടെ ജാതിഭ്രംശത്തിന് ചെയ്യാൻ കഴിയുന്ന ഉപദ്രവത്തെ അത്ര സാരമാക്കവാനില്ലെന്നാണ് മലബാറിയുടെ അഭിപ്രായം. സ്ത്രീജനാഭിവൃദ്ധിയെ അതിക്രൂരമായി പ്രതിബന്ധിക്കുന്ന പൂൎവ്വാചാരങ്ങളുടേ നേരെയാണ് അദ്ദേഹം എതിൎത്തുചെന്നത്. കൎമ്മമാൎഗ്ഗം ദുൎഗ്ഗമവും, ഫലലാഭം സന്ദിഗ്ദ്ധവുമായ ആചാരപരിഷ്ക്കാരത്തിൽ, അതിൽ കുടികൊള്ളുന്ന നിരവധി ക്ലേശങ്ങളെയെല്ലാം കണ്ടുകൊണ്ടുതന്നെ, അദ്ദേഹം നിർഭയം പ്രവേശിച്ചു. സമുദായാഭിവൃദ്ധിക്ക് സ്ത്രീജീവിതപരിഷ്ക്കാരമാണ് മുഖ്യാവലംബം. സമുദായത്തിൻെറ ഉച്ചനീചഭാവങ്ങൾ അതിലെ സ്ത്രീജനാവസ്ഥയെ ആശ്രയിച്ചിരിക്കും. സ്ത്രീജീവിതം പരിഷ്കൃതമായി, സ്ത്രീഹൃദയം വികസിതമാവാതിരിക്ക

ന്നെടത്തോളംകാലം സമുദായശ്രേയസ്സിന് നിലകിട്ടു
കയില്ല. അതുകൊണ്ടാണ് മലബാറി ആചാരപരി
ഷ്കൃതിയിൽ സ്ത്രീജനവിഷയത്തിൽത്തന്നെ പ്രവേശി
ച്ചതു്. പുരുഷന്മാർക്കിടയിൽ പരിഷ്കൃതവിദ്യാഭ്യാ
സം ക്രമപ്രവൃദ്ധമായി വ്യാപിച്ചുതുടങ്ങീട്ടും പൂൎവ്വാ
ചാരങ്ങളൊന്നും നിലയിളകാതെതന്നെ നിൽക്കുന്നതു്
അവയ്ക്കു് സ്ത്രീഹൃദയത്തിൽ സുരക്ഷിതസ്ഥാനം സിദ്ധി
ക്കകൊണ്ടാണ്. അവയെ അവിടെ നിന്നുകൂടിയും അ
കററാതിരുന്നാൽ, പുരുഷന്മാരുടെ ഈ വക പരിശ്ര
മങ്ങൾകൊണ്ടു് സമുദായം നിൎമ്മലമാകുമെന്നു ആൎക്കും
പ്രതീക്ഷിക്കാവുന്നതല്ല. പലപല കുടുംബങ്ങൾ കൂടി
യതാണല്ലോ സമുദായം. അമ്മ, ഭാൎയ്യ എന്നീ സ്ത്രീക
ളെക്കൊണ്ടാണ് കുടുംബം സൃഷ്ടമായിരിക്കുന്നതു്. അ
വർതന്നെയാണ് അതാതുകുടുംബത്തിൽ സൎവ്വാധികാ
രശക്തിയോടെ പരാനധീനകളായി വിജയിക്കുന്നതും.
തങ്ങൾക്കുള്ള ഈ ശക്തി ആചാരബദ്ധരായ ഇവർ
ദുഷ്പഥത്തിൽ വിനിയോഗിച്ചുകളയുന്നു. ദുരധികാര
പ്രമത്തതയും, ദുരാചാരതല്പരതയും, രണ്ടും ചേൎന്നാൽ
അങ്ങിനെയുള്ളവരെ വശീകരിക്കുവാൻ പരിഷ്കാരാ
ഭിനിവേശത്തിനുണ്ടോ ശക്തി? "ചക്രവൎത്തിമഹാരാ
ജാവു തിരുമനസ്സിലെ പ്രതിപുരുഷനായ വൈസറായി
യെ കൂടിയും ചിലകാൎയ്യങ്ങളിൽ പരിഗണിക്കാതെ നി
ല്പാൻ എനിക്കു് ധൈൎയ്യമുണ്ടു്, എന്നാൽ, ഏതുകാ

ഖ്യത്തിലും എനിക്ക് എന്റെ ഭാര്യാമാതാവിനെ പതിഭവിപ്പിക്കുവാൻ ശക്തിയില്ല" എന്നൊരു സമുദായപ്രമാണി ഒരവസരത്തിൽ പ്രസ്താവിക്കയുണ്ടായി. കുടുംബാകലിതമായ സമുദായത്തിൽ സ്ത്രീജനാധികാരത്തിന് പരിവ്യാപ്തമായുള്ള ശക്തിയെക്കുറിച്ച് ഏതാണ്ടെങ്കിലും അറിയുന്നവർ ഈ പ്രസ്താവത്തിൽ അതിശയോക്തിയൊട്ടുംതന്നെ കാണുന്നതല്ല. വിദ്യാഭ്യാസം കൊണ്ടു വികസിതമതികളായി, തങ്ങൾക്കുള്ള ഈ ശക്തി സൽപഥത്തിൽ വിനിയോഗിക്കുവാൻ അവർ ശക്തരാകുന്നതുവരെക്കും, സമുദായപരിഷ്കാരശ്രമം, തട്ടിൻപുറത്തു താമരനടുന്നതുപോലെ മാത്രമേ കലാശിക്കയുള്ളു. "ഇന്ത്യയിലെ സ്ത്രീകൾ, കുടിലിലോ കൊട്ടാരത്തിലോ എവിടെപാർക്കുന്നവരെങ്കിലുമാവട്ടെ, അവർക്ക് വീട്ടിൽ നിന്ന് വെളിയിലിറങ്ങുവാൻ പോലും സ്വാതന്ത്ര്യമില്ലെങ്കിലും, ലോകത്തിലെ മറെറല്ലാസ്ത്രീജനത്തെക്കാളും, ആത്യന്തികമായ ശക്തിയോടുകൂടി സ്വകുടുംബത്തിൽ അവർ പൂർവ്വാചാരങ്ങൾ ഉറപ്പിച്ചു നിറുത്തുന്നു" വെന്ന് മിസ്സ് ഫ്ലാറൻസ് നൈററിംഗേൽ പറഞ്ഞിരിക്കുന്നതിൽ ഓരോ അക്ഷരവും സത്യംതന്നെയാണ്. ഇതെല്ലാമോർക്കുമ്പോഴാണ്, സമുദായപരിഷ്കാരം സാധിക്കുന്നതിനായി, സ്ത്രീകളിൽ കുടികൊള്ളുന്ന അന്ധവിശ്വാസങ്ങളെയും മൂഢാചാരങ്ങളെയും വിദ്യാഭ്യാസം കൊണ്ട് ദൂരീകരിക്കുവാൻ എ

ത്രയേറെ പ്രയത്നിക്കേണ്ടിയിരിക്കുന്നുവെന്നു തെളിയുക.
എന്നാൽ, സ്ത്രീവിദ്യാഭ്യാസകാൎയ്യത്തിൽ പ്രവേശിക്കു
മ്പോൾ, അവിടെയും കാണാം അഭേദ്യമായ പ്രതി
ബന്ധങ്ങൾ. ഇക്കാലത്തുകൂടിയും പലെടത്തും പല
സമുദായങ്ങളിലും പൂൎവ്വാചാരങ്ങളാൽ പ്രതിബദ്ധമാ
യി കിടക്കുന്ന സ്ത്രീവിദ്യാഭ്യാസം, മലബാറിയുടെ കാല
ത്തു് ഏതുനിലയിലായിരിക്കാമെന്നു് ആൎക്കും ഊഹ്യമാ
ണല്ലോ. കുടുംബത്തിൽ സ്ത്രീകൾക്കുള്ള അധികാരം എ
ത്ര കവിഞ്ഞിരുന്നാലും സമുദായദൃഷ്ട്യാ അവർ പുരു
ഷന്മാരുടെ അടിമകളാണു്. സഹധൎമ്മചാരിണിത്വം
പുരുഷന്മാരുടെ സുഖസൌകൎയ്യങ്ങൾക്കാവശ്യമുള്ളേട
ത്തോളംമാത്രമേ അംഗീകൃതമായിട്ടുള്ളു. ഭൎത്തൃമതം അ
ങ്ങിനെതന്നെ അനുവൎത്തിക്കയല്ലാതെ ശരീരത്തിനാവ
ട്ടെ മനസ്സിനാവട്ടെ സ്വാതന്ത്ര്യമൊട്ടുംതന്നെ സ്ത്രീകൾ
ക്കില്ല. വിദ്യാഭ്യാസം കുലീനകളായ സ്ത്രീകൾക്കു ഭൂഷ
ണമല്ലെന്നാണു് വിധി. പുരാണേതിഹാസങ്ങളിൽ
നിന്നു് അന്ധവിശ്വാസങ്ങൾ എത്രവേണമെങ്കിലും
അവൎക്കു നുകൎന്നെടുക്കാം; അതു പുണ്യകൎമ്മംതന്നെ,
എന്നാൽ, ലോകപരിചയംകൊണ്ടു് മനോവികാസമു
ണ്ടാകുന്നതിനായി അവർ വിദ്യാഭ്യാസത്തിൽ പ്രവേ
ശിച്ചാൽ, ആ മഹാപാപം പ്രായശ്ചിത്തംകൊണ്ടു
പോലും പരിഹരണീയമല്ലാതാകും! വൈദികവി
ധിക്കു് വിരോധമാണത്രെ സ്ത്രീ വിദ്യാഭ്യാസം. ഇതി

ലെല്ലാററിലുംവെച്ച് കൂടുതൽ അത്ഭുതം, ഈ വക മൂഢ നിബന്ധനകളിൽ, അത് തങ്ങളുടെ നന്മയെ നിശ്ശേഷം നശിപ്പിക്കുന്നതായിരുന്നിട്ടും, സ്ത്രീകൾക്ക് പുരുഷന്മാരെക്കാളധികം മക്കട മുഷ്ടിയുള്ളതായി കാണുന്നതിലാണ്.

ഇങ്ങിനെ, ആചാരപരിഷ്കാരത്തിന് വേറെ മാൎഗ്ഗം കാണാതെ, വിദ്യാഭ്യാസത്തിൽ ചെല്ലുമ്പോൾ, അവിടെ നിന്നും നാം ബഹിഷ്കൃതരാകുകയാണ് ചെയ്യുന്നത്. ദുരാചാരബന്ധരായ സ്ത്രീകളെ ആ അടിമത്തത്തിൽ നിന്ന് മോചിപ്പിച്ചാൽ മാത്രമേ വിദ്യാഭ്യാസപ്രചാരത്തിന് മാൎഗ്ഗമുള്ളൂ. ദുരാചാര ദൂരീകരണം സാധിക്കണമെങ്കിൽ, വിദ്യാഭ്യാസം തന്നെ വേണം താനും. ഇപ്രകാരം കാൎയ്യവും കാരണവും ഏതേതെന്ന് നിൎണ്ണയിക്കുവാൻ വിഷമമായി കൂടിക്കലൎന്നു കിടക്കുന്ന വിഷയമാണ് സ്ത്രീ ജന പരിഷ്കാരം. ഒന്ന് നിശ്ചയം തന്നെ; സ്ത്രീ ജനാഭിവൃദ്ധിയെ പ്രതിബന്ധിക്കുന്ന ദുരാചാരങ്ങളിൽ മുഖ്യമായവ ശൈശവവിവാഹവും വൈധവ്യാചരണവുമാണ്. ഇവ രണ്ടും തന്നെയാണ് സ്വാതന്ത്ര്യത്തെ ഹനിക്കയും വിദ്യാഭ്യാസത്തെ തടയുകയും ചെയ്യുന്നത്. ഹിന്ദുമതപ്രകാരം, വൈദികമായ വിശിഷ്ടകൎമ്മമാണല്ലോ വിവാഹം. ജീവിതത്തിൽ അതിന്മീതേ പ്രാ

ധാന്യമുള്ള മറെറാരാചാരമില്ല. പിതൃജന ധൎമ്മത്തിൽ സൎവ്വോപരിയായി നിൽക്കുന്നതു്, സ്വന്തം പെൺകുട്ടികളെ സ്മൃതി വിധിക്കൊത്തവണ്ണം വിവാഹം ചെയ്തു കൊടുക്കുകയെന്നതാണു്. വൈവാഹിക പ്രായം പിഴച്ചുപോയ ഒരു യുവതി പിതൃ കുടുംബത്തിൽ പാൎക്കുന്നതായാൽ, ആ കുടുംബം ഘോരപാപത്തിൽ പതിച്ചു പോകുമത്രെ. ആ കന്യകയെ പിശാചികയെപ്പോലെയും, ആ കുടുംബത്തെ നരകംപോലെയുമാണു്, പിന്നീടു്, ബന്ധുജനങ്ങൾ കരുതുക. മകൾ യഥാകാലം പരിണീതയായി, അവളിൽ സന്താനമുണ്ടാകാതിരുന്നാൽ, അച്ഛന്നു ഇഹത്തിൽ മാത്രമല്ലാ പരത്തിലുമില്ലാ സ്വൈരം. ഈ സ്ഥിതിക്കു്, സ്വപുത്രിയെ വിവാഹം ചെയ്തു കൊടുക്കുവാൻ പിതൃജനം അക്ഷമരായി പ്രവൎത്തിച്ചു കാണുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. ഈ വഴിക്കു നോക്കുന്നതായാൽ, ശൈശവ വിവാഹം ഇന്ത്യയിൽ ഇത്ര ദൃഢമൂലമാകുവാനുള്ള കാരണമേതെന്നു് കണ്ടുപിടിക്കുവാൻ ആൎക്കും ദൂരെയെങ്ങാനും ചെല്ലേണ്ടി വരികയില്ല. വിവാഹത്തിന്റെ വൈദികത്വവും ഫലവും അതിർ കടത്തി വെച്ചപ്പോൾ, സ്വന്തം പുത്രികൾ മാതൃപദസ്ഥിതരാകുവാൻ പ്രാപ്തരാകും മുമ്പേ തന്നെ വിവാഹത്തിനു് വട്ടം കൂട്ടുവാൻ പിതൃജനം ബദ്ധശ്രദ്ധരായി. ജാത്യാചാര നി

ബന്ധനകളാൽ വരലാഭം ഇവിടെ സുലഭമല്ലല്ലോ. അതും പിതൃജനത്തെ പുത്രീവിവാഹകൃത്യത്തിനു ബദ്ധപ്പെടുത്തുവാൻ ഹേതുവായി. പെൺകുട്ടിയുണ്ടായ നാൾ മുതൽ വരാന്വേഷണം തന്നെയായി പിതൃജനശ്രമം. ഈ നടപ്പിൽ നിന്നായിരിക്കണം ശൈശവവിവാഹത്തെ ഒരാചാരമായി സ്മൃതികളിൽ അംഗീകൃതമായിരിക്കുന്നത്. വൈദികകാലത്തില്ലാതിരുന്നാലും, ഇടക്കാലത്ത് ചില നിസ്സാര സംഗതികളാൽ വന്നുചേർന്നതുമായ ഒരു നടപടി, പിന്നീട്, ഒന്നുകൊണ്ടും ലംഘിച്ചുകൂടാത്ത ഒരാചാരമായി തീർന്നിരിക്കുന്നു.

ഒന്നുകൊണ്ടും വേർപെടുത്തുവാൻ വയ്യാത്ത അത്ര ദൃഢവും സ്ഥിരവുമായ ജീവിത ബന്ധമാണല്ലോ വിവാഹം. എന്നാൽ, സ്ത്രീകളെ സംബന്ധിച്ചു മാത്രമേ ഈ ബന്ധം അതിന്റെ പൂർണ്ണ ശക്തിയോടെ പ്രവർത്തിച്ചുവരുന്നുള്ളൂ. വിവാഹം കഴിഞ്ഞു് പിറ്റേന്നാൾ തന്നെ ഭർത്താവ് മരിച്ചുപോയാലും സ്ത്രീക്ക് പരദർശനം പോലും വയ്യ തന്നെ. പുരുഷനാവട്ടെ, പുനർവിവാഹത്തിനും, ചിലേടത്ത് അനേക ഭാര്യാത്വത്തിനും അവകാശമുണ്ടുതാനും. ഇങ്ങിനെ, സ്ത്രീയിലും പുരുഷനിലും വിവാഹബന്ധം ഭിന്നഭിന്നമായി വർത്തിച്ചുകൊണ്ടിരിക്കുമ്പോൾ, അ

വിടെ ശൈശവ വിവാഹത്തിന്ന കൂടിയും സ്ഥാനം കിട്ടിയാൽ അതിൽ നിന്നുണ്ടാകുന്ന അളവിട്ടുവാനാവാത്ത ആപത്തുകൾ കൊണ്ടു് ഹിന്തു സമുദായം ഇങ്ങിനെ ക്ഷീണവും ദീനവുമായി കിടക്കാതിരിക്കുന്നതെങ്ങിനെ? പത്തു വയസ്സിന്ന താഴെയുള്ള ഒരു ബാലികയെ അമ്പതോ അതിലധികമോ വയസ്സായ ഒരു വൃദ്ധൻ വിവാഹം ചെയ്തിട്ടു്, അതിൽ ദാമ്പത്യസുഖം പോലും! ഇത്തരം ശൈശവ വിവാഹം തന്നെയാണ് വിധവകളുടെ സംഖ്യ ഇത്രയേറെ വർദ്ധിപ്പിച്ചിരിക്കുന്നതു്. യൌവനത്തിന്ന ശേഷമുള്ള വൈധവ്യം അത്ര ദോഷാസ്പദമല്ലെന്ന സമ്മതിക്കാം. എന്നാൽ, ബാല്യത്തിൽത്തന്നെയും, യൌവനാരംഭത്തിലും വൈധവ്യം ഭവിക്കുന്ന ദുർഭഗകളാൽ സമുദായഭാവം എത്രയേറെയാണ ബീഭത്സമായിത്തീരുന്നതു. ഒരു വിധവയെ സമുദായത്തിലെ ഒരംഗമായിത്തന്നെ ഗണിക്കുന്നില്ല. അവളെ എങ്ങാനുമൊന്നു കണ്ടു പോയാൽത്തന്നെ അശുഭമായി. ലൌകികസുഖമൊന്നുംതന്നെ അവൾക്കനുഭവിച്ചുകൂടാ. പ്രകൃതിദത്തമായ ശരീരത്തെക്കൂടിയും അവൾ വികൃതമാക്കി വെക്കണം. സ്വാദുള്ള ഭക്ഷണ സാധനങ്ങൾ പോലും അവൾ വർജ്ജിക്കണം. ദേശത്തിലെയോ കുടുംബത്തിലേയൊ മംഗളകർമ്മങ്ങളിലൊന്നും അവൾ സംബന്ധിച്ചുകൂടാ. കഷ്ടം! ഈ ദുർജ്ജീവിതത്തിന്നു് അ

വർ എന്തപരാധംചെയ്തു! ഇത്തരം നിഷ്ഫലവും, ദുഃഖമയവുമായ ജീവിതങ്ങൾ സംഖ്യയില്ലാതെ ചുമന്ന് വിഷമിക്കുന്നതിന് സമുദായം എന്തപരാധം ചെയ്തു!

ബാല്യവൈധവ്യത്തിൽ നിന്ന് ദുർവിചാരങ്ങളും ദുഷ്ക്രിയകളും ഗൂഢമാർഗ്ഗേണ പരന്നു നിറഞ്ഞു് സമുദായത്തെ പല രീതിയിലും ദുഷിപ്പിക്കുന്നുണ്ട്. ശൈശവവിവാഹമാകട്ടെ സമുദായത്തെ ദുർബ്ബലപ്പെടുത്തുകയുംചെയ്യുന്നു. ഒരു ബാലയിൽ ജാതനാകുന്ന സന്താനം എങ്ങിനെ അരോഗദൃഢഗാത്രനാകും! അച്ഛനമ്മമാർ ഉള്ളിണങ്ങിയവരും പ്രായച്ചേർച്ചയുള്ളവരുമല്ലെങ്കിൽ, അമ്മ ശിശുസംരക്ഷണത്തിൽ സമർത്ഥയല്ലെങ്കിൽ, മക്കളെല്ലാം, ശരീരത്തിനും മനസ്സിനും തെല്ലുമുറപ്പില്ലാത്തവരായിട്ടേ തീരുകയുള്ളു. മാതൃഭൂമിയിൽ ധൈര്യവും സ്ഥൈര്യവും ക്ഷയിച്ചുപോയതും, ഭീരുക്കളും ദുർബ്ബലന്മാരും ഇത്രയും നിറഞ്ഞതും ഈ ശൈശവവിവാഹംകൊണ്ടാണ്. ജീവിതയുദ്ധത്തിൽ അമിതപരാക്രമികളായ ഭടന്മാർ കൂടിയും കുടുംബഭരണത്തിൽ തോററുപോകാറുണ്ട്. ഇങ്ങിനെയിരിക്കെ, ലോകമെന്തെന്നറിഞ്ഞിട്ടില്ലാത്ത ബാലികാ ബാലന്മാർ ദാമ്പത്യബദ്ധരായി കുടുംബഭാരം വഹിക്കുമാറായാൽ അവരിൽ നിന്ന് സമുദായം എന്തുഗുണമാണ് പ്രതീക്ഷിക്കുവാനുള്ളതു്!

മലബാറിയുടെ കാലത്തും അതിനുമ്പായിത്തന്നെയും, ബാല്യവിവാഹം, ബാല്യവൈധവ്യം എന്നീ രണ്ടു ഭയംകരദോഷങ്ങളിൽ നിന്നു് സമുദായത്തെ മുക്തമാക്കുവാൻ വിദ്യാസമ്പന്നരായ ഹിന്ദുപ്രമാണികൾ ശ്രമിച്ചു വന്നിട്ടുണ്ടു്. ഈ വക ആചാരങ്ങൾ വേദോക്തമല്ലെന്നും, സ്മൃതികളിൽ ചിലതുതന്നെയും ഇവയെ അനാദരിക്കുന്നുണ്ടെന്നും കാലോചിതം ആചാരങ്ങൾ പരിഷ്കരിക്കാവുന്നതാണെന്നു് ശ്രുതിയും സ്മൃതിയും അനുവദിച്ചിട്ടുണ്ടെന്നും അവർ യുക്തിപൂർവ്വം വാദിച്ചിരിക്കുന്നു. എന്നാൽ അവരുടെ ശ്രമം, വൈദികന്മാരെ ക്ഷോഭിപ്പിച്ചു് ആചാരങ്ങളെ ഒന്നുകൂടി മുറുക്കിപ്പിടിപ്പിക്കുവാൻ മാത്രമേ അക്കാലത്തു ഉതകിയുള്ളു. വിധവാ വിവാഹം ശാസ്ത്രോക്തം തന്നെയെന്നു് വാദിച്ചു് അതിൽ ഒട്ടെങ്കിലും ഫലം നേടുവാൻ കഴിഞ്ഞതു് ഈശ്വരചന്ദ്രവിദ്യാസാഗരനാണു്. അദ്ദേഹം അന്നുചെയ്ത മഹോപകാരം ഭാരതഭൂമി ഏതുകാലത്തും വിസ്മരിക്കുന്നതല്ല. പലനാൾ പാടുപെട്ടു് പണിയെടുത്തിട്ടു് വിധവാ വിവാഹം നിഷിദ്ധകർമ്മമല്ലെന്ന ബോധം അദ്ദേഹം വിദ്യാസമ്പന്നന്മാരിൽ പരത്തുകയാലാണു് ഇന്നു ദുർല്ലഭമായിട്ടെങ്കിലും അങ്ങുമിങ്ങുമായി അത്തരം വിവാഹം നടന്നു കാണുന്നതു്. ആ മഹാപുരുഷൻ ഇന്ത്യയിലെ സമുദായ പരിഷ്കർത്താക്കളിൽ അഗ്രഗണ്യ

നായിത്തന്നെ അനന്യാദൃശയശശ്ശരീരനായി ശോഭി
ക്കുന്നു.

ഹിന്ദുജന സമുദായത്തിൽ രൂഢമൂലമായി പ്രാ
ധിച്ചിരിക്കുന്ന ദോഷങ്ങൾ കണ്ടു്, മലബാറി ബാല്യ
ത്തിൽത്തന്നെ അനുശോചിക്കാറുണ്ടു്. ദേശാഭിമാന
പൂർണ്ണനായ ആ പാർസിവീരൻ ഹിന്ദുസമുദായം സ്വ
സമുദായത്തിൽ നിന്നു് ഭിന്നമാണെന്നു് കരുതീട്ടില്ല.
ഗുജറാത്തിഭാഷ ഹിന്ദുഗുജറാത്തിയെന്നും, പാർസിഗു
ജറാത്തിയെന്നും രണ്ടു ശാഖകളായി പിരിഞ്ഞിട്ടുണ്ടു്.
മലബാറിയുടെ കൃതികളെല്ലാം ഹിന്ദുഗുജറാത്തിയിലാ
ണെന്നതുതന്നെ അദ്ദേഹത്തിനു് ഹിന്ദുസമുദായത്തോടു
പ്രത്യേകമെന്തോ പ്രതിപത്തിയുണ്ടെന്നതിനു് നല്ലൊ
രു ലക്ഷണമാണല്ലോ. അഥവാ, ഹിന്ദു സമുദായ പ
രിഷ്കാരത്തിനായി ഹിന്ദുക്കളിലാരാനും മുന്നിട്ടപ്പോൾ
അവർ വൈദികന്മാരുടെ ഘോരതരമായ കോപത്തി
നും ശാപത്തിനും പാത്രമായി ജാതിഭ്രഷ്ടരാകുന്നതുകൊ
ണ്ടു്, പിന്നീട് സമുദായത്തിൽ കടന്നു് ആരബ്ധോദ്യ
മം തുടരുവാൻ ശക്തരല്ലാതായി പോകുന്നതുകണ്ടു്,
വൈദികാധികാരത്തെ ഗണ്യമാക്കാതെ പരിശ്രമിച്ചു്
ഹിന്ദുസമുദായ പരിഷ്കാര ദ്വാരം ആദ്യം തുറന്നിടേ
ണ്ടതിലേക്ക് അന്യ സമുദായത്തിൽ നിന്നു് ഒരു ധീര
പുരുഷൻ തന്നെ മുന്നിടേണ്ടതായിരിക്കുന്നുവെന്നു കൌ

ച്ചു് ഭാരത മാതാവുതന്നെ തെളിഞ്ഞനുഗ്രഹിച്ചു് വിട്ട വീരസന്താനമായിരിക്കാം മലബാറി. അദ്ദേഹത്തിന്റെ അമ്മയായ ബിക്കിബായിക്ക് ഹിന്തുക്കളുമായി സഹവസിക്കുന്നതിലാണു് അധികം താല്പര്യമുണ്ടായിരുന്നതു്. ആ സാധ്വി ഹിന്തുവിധവകളെ സമാശ്വസിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധയായിരുന്നു. ചുററുമുള്ള ഹിന്തുകുടുംബങ്ങളെല്ലാം ബിക്കിബായിയെ ആപ്തമിത്രം പോലെയാണു് ആദരിച്ചും സ്നേഹിച്ചും വന്നതു്. അമ്മയുടെ ഈ സ്വഭാവംതന്നെ മകനിലും പകന്നു. ഹിന്തുവിധവകളുടെ ദുർജ്ജീവിതം മലബാറിയെ അത്യധികം പരിതപിപ്പിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ആദ്യത്തെ കൃതിയിൽത്തന്നെ ഈ അനുതാപം ഹൃദയംഗമമായി പ്രകടിതമായിട്ടുണ്ടു്. പൂർവ്വികവീരന്മാരെപ്പോലെ, സമുദായത്തെ ഈ ഭയങ്കരമായ ആപത്തിൽ നിന്നു് ഉദ്ധരിക്കുവാൻ താൻ ശ്രമിക്കുന്നതാണെന്നു സത്യവ്രതനായ അദ്ദേഹം ബാല്യത്തിൽത്തന്നെ ആ കൃതിയിൽ ഭീഷ്മശപഥം ചെയ്തിരിക്കുന്നതായും കാണാം. ശൈശവവിവാഹംകൊണ്ടും, ബാല്യവൈധവ്യംകൊണ്ടുമുണ്ടാകുന്ന മർമ്മഭേദകമായ ദുഃഖാനുഭവങ്ങളിൽ ഒട്ടെങ്കിലും പരിചയിച്ചിട്ടുള്ള ഒരു ദേശാഭിമാനി, സ്വജീവിതത്തെ ആ ദുഃഖത്തിൽ നിന്നു് അബലകളെ മുക്തരാക്കുവാനുള്ള തീവ്രപ്രയത്നപരമ്പരയിലേക്കായി സമർപ്പിക്കാതിരുന്നാൽ,

അതാണത്ഭുതജനകം. ഈ വിധവകളെ ഓൎത്തു് മലബാറി രാപ്പകലൊഴിയാതെ ഖേദിച്ചുകൊണ്ടിരുന്നു. "ഈ അനുഭവം എന്റെ ഹൃദയത്തെ ഭസ്മീകരിക്കുന്നു" എന്നും; "വൈധവ്യദുഃഖം എത്ര ഘോരമാണെന്നു ഞാനറിയുന്നുണ്ടെന്നോ, അതിൽ ഞാൻ അനുഭവിക്കുന്നുണ്ടെന്നോ പറഞ്ഞാൽ എന്റെ മനോഭാവം ആ പ്രസ്താവത്തിൽ നിഴലിച്ചിട്ടുപോലുമുണ്ടാകയില്ല; ആ ദുഃഖം അതിന്റെ പൂൎണ്ണരൂപത്തിൽത്തന്നെ ഞാൻ അനുഭവിക്കയാണു ചെയ്യുന്നതു്; ആ സമയത്തെല്ലാം എന്റെ തോന്നൽ ഞാനും ഒരു വിധവയാണെന്നാണു്" എന്നും അദ്ദേഹം ഓരോ അവസരത്തിൽ തന്റെ സ്നേഹിതന്മാരോടു തുറന്നുപറകയുണ്ടായിട്ടുണ്ടു്. ഉദ്യുക്തകൎമ്മത്തിൽ മനസ്സു മുഴുവൻ സുദൃഢം ചെലുത്തുന്ന ആ മഹാത്മാവിന്റെ അവ്യാജഭാവം ഇങ്ങിനെയല്ലാതെ മറിച്ചായി വരുന്നതല്ലല്ലോ. പരഗുണത്തിനായി ഈ രീതിയിൽ പ്രവൎത്തിക്കുവാൻ അദ്ദേഹത്തിനുള്ള മനോദാൎഢ്യംകൊണ്ടാണു് അദ്ദേഹം വീരപുരുഷനായി പ്രകീൎത്തിതനായതു്. ധൎമ്മനിഷ്ഠയിൽ അദ്ദേഹം അദ്വിതീയൻതന്നെയായിരുന്നു. ആ ധൎമ്മം പ്രഭുക്കന്മാർ ആൎക്കാനുമെപ്പോഴെങ്കിലും വല്ലതുമൊട്ടു ദാനം ചെയ്യുന്നതുപോലെയല്ല. ദുഃഖാകുലന്മാൎക്കായി തന്റെ സുഖവും തന്റെ പണവും— അതു മാത്രമല്ലാ, തന്റെ അറിവും, തന്റെ കഴിവും

നിശ്ശേഷം ദാനം ചെയ്തതിലാണ് മലബാറിയുടെ ധൎമ്മനിഷ്ഠ നിലകൊള്ളുന്നതു്. ബാലകുടുംബിനികളുടെയും ബാലവിധവകളുടെയും രക്ഷയ്ക്കുവേണ്ടി അദ്ദേഹം ഉദ്യമിച്ചുതുടങ്ങിയപ്പോൾ ആ കൃത്യം പരസമുദായത്തിനു വേണ്ടിയാണെന്ന താൽക്കാലികവിചാരം തന്നെയും അദ്ദേഹത്തിനുണ്ടായിട്ടില്ല. ഈശ്വരസന്നിധാനത്തിൽ ക്രീഡിക്കുന്ന അനുഗൃഹീതപുരുഷന്മാൎക്ക്, മനുഷ്യരെല്ലാം ഒരേ ശക്തിയുടെ സന്താനങ്ങളാകയാൽ സൎവ്വരും സഹോദരങ്ങൾ തന്നെയെന്ന കാരണശരീരപരമായ ആത്മികബന്ധമല്ലാതെ, സൂക്ഷ്മശരീരപരമായ മനഃസംബന്ധത്തെക്കാളും താണുകിടക്കുന്ന സ്ഥൂലശരീരപരമായ രക്തബന്ധമോ, മതബന്ധമോ ആദരണീയമാകുന്നതാണോ? സാക്ഷാൽ ധൎമ്മസഹസ്രകിരണന്റെ മുമ്പിൽ മതബന്ധം, സമുദായബന്ധം, രക്തബന്ധം എന്നിവയെല്ലാം തീരെ നിഷ്പ്രഭങ്ങളാണ്. സ്വബന്ധുവിന്നോ, സ്വസമുദായാംഗത്തിന്നോ ഒരു മഹാപുരുഷന്റെ സ്വധൎമ്മകൃത്യത്തിൽ അനുഭവാവകാശം പ്രത്യേകിച്ചൊന്നും തന്നെയില്ല. "ആ ധൎമ്മം ആവശ്യപ്പെടുന്നവരാരോ, ആരുടെ സ്ഥിതി തദ്ധൎമ്മകൃത്യത്തിൽ പ്രേരകമായിരുന്നുവോ അവർതന്നെയാണു അതിന്നവകാശികൾ" എന്നു് മലബാറി ഒരിക്കൽ പറഞ്ഞിട്ടുണ്ടു്. ഹിന്ദുവോ, പാർസിയോ, മുസ്ലീമോ, ക്രിസ്ത്യനോ ആരോ

ആവട്ടെ, ദുഃഖം കാണുന്നേടത്തെല്ലാം അനുതാപം പ്രവേശിക്കതന്നെ ചെയ്യും. ദുഃഖനിവാരണശ്രമത്തിൽ മതഭേദമെന്ത്, സമുദായഭേദമെന്ത്?

വിത്തം, കീർത്തി, സുഖസമ്പത്ത്, അധികാരശക്തി എന്നിതെല്ലാം തന്റെ മുമ്പിൽത്തന്നെ വർഷിക്കുന്ന വിധം അത്ര സ്വാധീനവും പരിപക്വവുമായിരുന്ന സാഹിത്യപരിശ്രമത്തെയും രാജ്യകാര്യ വ്യവഹാരത്തെയും സന്തുഷ്ടിയോടെ പരിത്യജിച്ച്, ശാപവും താപവും നിറഞ്ഞുകിടക്കുന്നതായ സമുദായ പരിഷ്കാരമാർഗ്ഗത്തിൽ അദ്ദേഹം ധീരതയോടെ പ്രവേശിച്ചു. സാഹിത്യപരിശ്രമം അദ്ദേഹം കൈവിടാതിരുന്നുവെന്നിരിക്കിൽ പ്രഖ്യാതപണ്ഡിതനായി വന്ദ്യയജമാനനായി അദ്ദേഹത്തിന് സുഖിക്കാമായിരുന്നു. രാജ്യകാര്യത്തിൽത്തന്നെ ഉറച്ചുനിന്നുവെങ്കിലാവട്ടെ, അധികാരപ്രതാപത്താൽ കീർത്തനീയജനനേതാവായി അദ്ദേഹം ശോഭിക്കാതിരിക്കയില്ല. അനുതാപാകുലനായ അദ്ദേഹം, അതുരണ്ടും വേണ്ടെന്നുവെച്ച് ദുരാചാരബദ്ധക്കുള്ള ദുഃഖശതങ്ങൾ മുഴുവൻതന്നെ കൈയേററ് തൽപരിഹാരത്തിനായി മരണം വരെ ക്ലേശിക്കുവാനാണ് പുറപ്പെട്ടത്. ഉദ്ദിഷ്ടസ്ഥാനത്തിൽ ചെന്നെത്തേണ്ടതിലേക്ക് തന്റെ ജീവിതത്തിൽ ഒന്നൊന്നും ഏററവും വിലയേറിയതായ മൂവായിരത്തിഅഞ്ഞൂററിയറുപതുദിവസങ്ങൾ ഒന്നൊഴിയാതെ ത

ന്നൊ അദ്ദേഹത്തിന് ചെലവിടേണ്ടിവന്നു. ഫവ്വൻർ-ലാൺ ബാല്യവിവാഹത്തെയും നിർബന്ധവൈധവ്യത്തെയും കുറിച്ച് ആക്ഷേപിച്ചു കൊണ്ടു അദ്ദേഹം ആദ്യമായി ഒരുപന്യാസം എഴുതിയതു്. ഈ ദുരാചാരശൃംഖലയിൽ നിന്ന് സമുദായത്തെ മോചിപ്പിക്കുവാൻ അദ്ദേം ആദ്യമായി തന്നെ ഗവർമെണ്ടിനോടാവശ്യപ്പെടുകയല്ലാ ചെയ്തതു്. ബഹുജനാഭിപ്രായം രൂപവൽകൃതമാകുന്നതിനു മുമ്പ് ഈ വിഷയത്തിൽ ഗവർമെണ്ടിന് ഒന്നും തന്നെ ചെയ്യാൻ കഴികയില്ലെന്ന് അദ്ദേഹത്തിനറിയാം. ആ ലഘുലേഖ അദ്ദേഹം സർക്കാരധികൃതന്മാൎക്കും, ജനപ്രമാണികൾക്കും അഭിപ്രായത്തിനായി അയച്ചു കൊടുത്തു. അന്നത്തെ വൈസറോയിയും, അദ്ദേഹത്തിന്റെ ഭരണസഭാംഗങ്ങളും, ഗവർണ്ണർമാരും മററും മലബാറിയെ അഭിനന്ദിക്കുയും ആചാരപരിഷ്കാരത്തിനായുള്ള ഈ ഉദ്യമം അനുമോദനാർഹമാണെന്ന് സമ്മതിക്കയും, എന്നാൽ തൽക്കാലം ഇക്കാര്യത്തിൽ ഗവർമ്മെണ്ടിന് പ്രവേശിക്കുവാൻ വയ്യെന്ന് വിഷാദിക്കയും ചെയ്തു. ബഹുജനാഭിപ്രായത്തിനനുസരിച്ച് വിവിധകക്ഷി പ്രതിനിധികൾ ഏകോപിച്ചു നിന്ന് ആവശ്യപ്പെടുന്നതായാലല്ലാതെ, ഗവർമെണ്ടിന് ഒന്നും ചെയ്യുക്കൂടായ്കയാൽ, ജനസാമാന്യത്തിൽ പരിഷ്കാരാഭിനിവേശം വളർത്തുന്നതാണ് കാര്യസിദ്ധിക്ക് ശരിയായ മാർഗ്ഗമെന്നു

അവർ അഭിപ്രായപ്പെടുകയുമുണ്ടായി. അതിനനുസരിച്ചു തന്നെയായിരുന്നു മലബാറിയുടെ പിന്നീടുള്ള ശ്രമം. അദ്ദേഹം പല പത്രങ്ങളിലും തുടൎച്ചയായി എഴുതുവാനും, പലേടത്തും ഇടവിടാതെ സഞ്ചരിച്ചു പ്രസംഗിക്കുവാനും തുടങ്ങി. പൊതുയോഗങ്ങൾ നാനാദേശങ്ങളിലും വിളിച്ചുകൂട്ടി, പ്രസംഗം കൊണ്ടു് സദസ്യരെ വശീകരിച്ചു്, പരിഷ്കാരം അത്യാവശ്യം തന്നെയെന്നു സമ്മതിച്ചു് ഗവൎമ്മെണ്ടിലേക്കു ഹർജികളയപ്പിക്കയും ചെയ്തു. അക്കാലത്തു് സാമുദായികമായി ഇന്ത്യയിലുണ്ടായ ഇളക്കവും മുഴക്കവും പരക്കെ പ്രസിദ്ധമായിട്ടുള്ളതാണു്. അതുവരെയും പ്രയത്നമാർഗ്ഗം കാണാതെയും, വൈദികന്മാരെ ഭയപ്പെട്ടും അടങ്ങിയൊതുങ്ങിയിരുന്ന പരിഷ്കാരപ്രിയന്മാർ അവസരോചിതം മലബാറിയെ പിന്തുടരുകയുമുണ്ടായി. നക്ഷത്രസഹസ്രങ്ങളുടെ മദ്ധ്യത്തിൽ ചന്ദ്രനെന്നതു പോലെയാണു് അന്നു സമുദായ പരിഷ്കർത്താക്കന്മാർക്കിടയിൽ മലബാറി ശോഭിച്ചിരുന്നതു്. ബൊംബെ മുതൽ മദ്രാസ് വരെ സർവ്വത്ര സഞ്ചരിച്ചു് അദ്ദേഹം ജനങ്ങളെ ഉണർത്തി വിട്ടിരിക്കുന്നു.

ഇത്രയുമായതിൽ പിന്നെയാണു് സഹചരന്മാരായ ജനപ്രമാണികളോടുകൂടി ഗവർമെണ്ടിന്റെ നേരെ മലബാറി ചെന്നതു്. ഇതിൻമുമ്പു് അനന്താ

പം മാത്രം കാണിച്ചു്, ഒഴിഞ്ഞുനിന്ന ഗവർണ്മെണ്ടിന്, ഇപ്പോഴും എങ്ങിനെയുമെന്തെങ്കിലും പ്രവർത്തിക്കാതിരിപ്പാൻ നിർവ്വാഹമില്ലെന്ന ബോധമുണ്ടായി. എന്നാൽ ബഹുജനാഭിപ്രായം ഉച്ചൈസ്തരം മുഴങ്ങിനിന്നിട്ടും ഗവർണ്മെണ്ടു് പിന്നെയും സംശയിച്ചു നിൽക്കയാണുചെയ്തതു്. ഇതിലിടയ്ക്കു് പരിഷ്കാരവിമുഖമായ ഒരു പ്രതിക്രിയാശക്തി യഥാക്രമം രൂപവൽകൃതമായി ഗവർമ്മെണ്ടിന്റെയും ഉൽപതിഷ്ണുക്കളുടെയും നേരെ പരസ്യമായിത്തന്നെ ഇളഞ്ഞു പുറപ്പെടുകയും ചെയ്തു. ശൈശവവിവാഹം മുതലായ ആചാരങ്ങൾ മതസംബന്ധമായ വൈദികകൃത്യങ്ങളാണെന്നും, അതിൽ വല്ല മാററവും ചെയ്യുന്നതു് ഈശ്വരകോപത്തിന്നർഹമായ അപരാധമാണെന്നും, ഹിന്ദുമതത്തെ നശിപ്പിച്ചു കളഞ്ഞു് ഇവിടെ പരമതം സ്ഥാപിക്കുവാൻ വേണ്ടി ചില കുടിലാശയന്മാർ സ്വാർത്ഥപരന്മാരായ ഏതാനും ഹിന്ദുവിപ്രന്മാരെ വശീകരിച്ചു ചെയ്യുന്ന ദുഷ്കൃത്യങ്ങളാണിവയെന്നും മററും പറഞ്ഞു പറഞ്ഞു് യാഥാസ്ഥിതികന്മാർ ജനങ്ങളെയെല്ലാം ദുർബോധനത്താൽ മയക്കുവാൻ തുടങ്ങി. എന്നു തന്നെയല്ലാ മതസംബന്ധമായ വിധികളിൽ ഗവർമെണ്ടു് കൈകടത്തിയാൽ തീർച്ചയായും ലഹളയുണ്ടാകുമെന്നു പറഞ്ഞു് അവർ ഗവർമെണ്ടിനെ ഭയപ്പെടുത്തുവാനും മടിച്ചില്ല. പിപാസത്തിന്നു് പലമട്ടുപണി

പ്പെട്ടു കിട്ടിയ ജലം ചുണ്ടോളമെത്തിയതു് പെട്ടെന്നു് താഴെ വീണുപോയാലുണ്ടാകാവുന്നേടത്തോളം മനോവേദന ഈ ഘട്ടത്തിൽ മലബാറിക്കുമുണ്ടായി. ഒട്ടൊട്ടിണങ്ങി വന്നിരുന്ന ഗവർമെണ്ടു്, ജനക്ഷോഭം കണ്ടു് തീരെ പിന്തിരിഞ്ഞുപോകുകതന്നെ ചെയ്തു. എന്നാൽ ഇതുകൊണ്ടൊന്നും ധൈര്യം വിടാതെ മലബാറി മുമ്പോട്ടു് യത്നിച്ചുകൊണ്ടുതന്നെയിരുന്നു. യാഥാസ്ഥിതിക ദൈന്യം ഏറ്റവും വദ്ധിച്ചതായിരുന്നിട്ടും അവരുടെ മുമ്പിൽ അദ്ദേഹം ഒട്ടുംപോലും മാറിക്കൊടുത്തില്ല. അവരുടെ അന്ധവിശ്വാസപരമായ പൂർവ്വാചാരങ്ങളെയും, ആധാരഹീനമായ ഭീഷണികളെയുമെല്ലാം അദ്ദേഹം ബാക്കിവെക്കാതെ തകർത്തുകളഞ്ഞു. ആ ധീരന്റെ ആറുകൊല്ലത്തെ നിരന്തര ശ്രമത്താൽ, യുക്തിവാദ സമരത്തിൽ യാഥാസ്ഥിതികന്മാർക്കു് ഒരിടത്തും നിലകിട്ടാതെ വിഷമിക്കുകതന്നെ വേണ്ടിവന്നു. ഇനി, ഇംഗ്ലണ്ടിൽ ചെന്നു പരിശ്രമിച്ചു് അവിടത്തെ ധീമാന്മാരെക്കൊണ്ടു് നിർബന്ധിപ്പിച്ചു് ഇന്ത്യാഗവർമെണ്ടിനെ ഉണർത്തിവിടുകയാണു് വേണ്ടതെന്നറിഞ്ഞു്, അദ്ദേഹം ആ വഴിക്കു തിരിഞ്ഞു. ഇംഗ്ലണ്ടിൽ, മുഖ്യമായി സ്ത്രീജനത്തെയാണു് കൂട്ടുപിടിക്കുവാൻ നിശ്ചയിച്ചതു്. തന്റെ ശ്രമം സ്ത്രീവിഷയകമായ പരിഷ്കാരത്തിലാകകൊണ്ടു് ഇംഗ്ലീഷ് മഹിളാമണികൾ ഇതിൽ സഹകരിക്കാതിരിക്കയില്ലെന്നു വിശ്വാസം

അദ്ദേഹത്തിനുണ്ടായിരുന്നു. എന്നു തന്നെയല്ലാ, ബ്രിട്ടീഷ് ഭരണവിഭാഗത്തിൽ ഇംഗ്ലീഷ് സ്ത്രീ ജനത്തിനുള്ള സ്വാധീനശക്തി ഗണനാതീതമാണെന്നു് അദ്ദേഹത്തിനറികയും ചെയ്യാം. ആ ശക്തിയെ ഗവർമ്മെണ്ടിന്റെ നേരെ തിരിച്ചുവിടുവാൻ കഴിഞ്ഞാൽ വിജയസിദ്ധി തീർച്ചതന്നെയെന്നു് അദ്ദേഹം ഉറച്ചു. ഇതിലേക്കായി മാത്രം അദ്ദേഹം മൂന്നു പ്രാവശ്യം ഇംഗ്ലണ്ടിലേക്കു പോയിട്ടുണ്ടു്. പല പല ആംഗ്ലേയമഹതികളെ കണ്ടു് സംഭാഷണം ചെയ്യുകയും, പലേടത്തും പ്രസംഗിക്കയും, ലേഖനങ്ങൾ പലതും പ്രസിദ്ധീകരിക്കയും ചെയ്തപ്പോഴും ഇംഗ്ലണ്ടിനെ ഉണർത്തിപ്പാൻ കഴിഞ്ഞില്ല. അതിനുമുമ്പൊരിക്കലും തന്നെ സംഭവിച്ചിട്ടില്ലാത്തവിധം ഇംഗ്ലീഷ് പത്രങ്ങളെല്ലാമൊഴിയാതെ ഈ ഇന്ത്യൻ കാര്യത്തിൽ മലബാറിക്കനുകൂലമായി വാദിച്ചിരിക്കുന്നു. അവിടെ ചില മഹാശയന്മാർ ഇതിൽ ആദ്യം വിരോധിച്ചു നിൽക്കയുണ്ടായിരുന്നെങ്കിലും, വാദത്തിൽ ഒടുക്കം മലബാറിയുടെ പക്ഷത്തിലേക്കുതന്നെ അവർക്കു് ചായേണ്ടിവന്നു. ഇവരിലൊരാളാണു് മഹാപുരുഷനായ ഹെർബർട്ടു് സ്പെൻസർ. ഇത്രയുമായതിൽപ്പിന്നെ, ആചാര പരിഷ്കാരത്തിനനുസരിച്ചു നിയമനിർമ്മാണം ചെയ്യാനായി ഇന്ത്യാഗവർമ്മെണ്ടിനെ നിർബ്ബന്ധിക്കേണ്ടതിലേക്കു് ലണ്ടൻ പട്ടണത്തിൽ ഒരു സമാജം സ്ഥാപിതമായി. ഇംഗ്ലണ്ടി

ൽ ഇവരുടെയും ഇന്ത്യയിൽ പല പല സമാജങ്ങളുടെയും ശ്രമത്താൽ ലാൻഡ്സ് ഡൌൺ പ്രഭുവിൻെറ കാലത്തു് ൧൮൯൧-ൽ വൈവാഹിക നിശ്ചിതപ്രായം ൧൦ വയസ്സിൽനിന്നു് ൧൨ വയസ്സിലേക്കു് മാററുന്നതായ ഒരു നിയമം ഗവർമെണ്ടിനാൽ നിർമ്മിതമാകുകതന്നെ ചെയ്തു. ആംഗ്ലേയ മഹാശയന്മാരുടെ അഭിപ്രായം, ഇത്ര നിസ്സാരമായ പരിഷ്കാരംകൊണ്ടു് ഇച്ഛിക്കപ്പെട്ട ഗുണം, നിശ്ചിതപ്രായം, ചുരുങ്ങിയതു് ൧൪ വയസ്സെങ്കിലുമാക്കണമെന്നായിരുന്നെങ്കിലും ജനക്ഷോഭത്തിനിടകൊടുക്കാതെ, പതുക്കെപ്പതുക്കെ മുന്നോട്ടു കടന്നാൽ മതിയെന്നാണു് മലബാറി സമാധാനിച്ചതു്. ഇന്ത്യയിലെ പൊതുജനാഭിപ്രായം അങ്ങിനെയായിരുന്നതുകൊണ്ടു്, അതിനപ്പുറം അക്കാലം കടക്കുവാൻ ഇച്ഛിക്കപ്പെടാതിരുന്ന മലബാറിക്കു് കുതിപ്പു ചാട്ടത്തിൽ നിന്നു് തൻെറ ഇംഗ്ലീഷ് സ്നേഹിതന്മാരെ പിടിച്ചുമത്തി നിറുത്തുന്നതിനു്, അവരെ ഇക്കാര്യത്തിൽ ഉത്സാഹിപ്പിച്ചിറക്കുവാൻ വേണ്ടിവന്നതിലധികം ശ്രമമുണ്ടായിട്ടുണ്ടു്. തൻെറ പരിശ്രമകാലത്തു്, ഗവർമ്മെണ്ടിൻെറ ഔദാസീന്യം, തന്നെ പലപ്പോഴും വിഷാദമഗ്നനാക്കീട്ടുണ്ടെങ്കിലും അതിൽ അദ്ദേഹം ഗവർമ്മെണ്ടിനെ നിന്ദിക്കുകയോ വിഷമിപ്പിക്കയോ ഒരിക്കലും ചെയ്തിട്ടില്ല. സമുദായ പരിഷ്കാരസംബന്ധമായ നിയമനിർമ്മാണത്തിൽ ഗവർമ്മെണ്ടിൻെറ

ഔദാസീന്യം സഹേതുകമാണെന്നും, സമുദായം തന്നെയാണ് ഇതിൽ ആദ്യന്തം പ്രയത്നിക്കുവാൻ ചുമതലപ്പെട്ടിട്ടുള്ളതെന്നും അദ്ദേഹത്തിനറിയാം.

മലബാറിയുടെ കാലത്തിനു മുമ്പ്, പത്തുവയസ്സു തികയുമ്പോഴേക്കും ബാലികകളെ വിവാഹം ചെയ്തു കൊടുക്കണമെന്നായിരുന്നു ആചാരവിധി. ആ നിശ്ചിതപ്രായമാണ് പന്ത്രണ്ടു വയസ്സുവരെ ഇപ്പോൾ നീട്ടിക്കിട്ടിയിരിക്കുന്നത്. ആരോഗ്യ സംബന്ധമായി നോക്കുന്നതായാൽ, ഭാരതീയ സ്ത്രീകളുടെ ജീവിതത്തിൽ പത്തും പന്ത്രണ്ടും വയസ്സിനിടയ്ക്കുള്ള കാലം കുറേ ആപൽക്കരമായിട്ടുള്ളതാണ്. അക്കാലത്തും ആ ബാലികയിലുണ്ടാകുന്ന സന്താനത്തിന്റെ ജീവിതം സന്ദിഗ്ദ്ധമായിട്ടേ കലാശിക്കാറുള്ളു. എന്നുതന്നെയല്ലാ, ആകാലത്ത് ആ ഇളം മനസ്സിന് ദാമ്പത്യ ജീവിതം ദുർഭരമായിത്തീരുന്നതിനാൽ ആ ബാലികയുടെ മാനസികമായ വളർച്ച നിലച്ചുപോകയും ചെയ്യുന്നു. ഇത്രയധികം ദോഷം പന്ത്രണ്ടും പതിനാലും വയസ്സിനിടയ്ക്കുണ്ടാകാറില്ല. അക്കാലത്ത് ശാരീരികമായ വളർച്ച പുതിയൊരു ഘട്ടത്തിലേക്കു തിരിഞ്ഞുകഴിയും. മനസ്സിന് ഒട്ടൊട്ടു നിലയുറപ്പ് കിട്ടിട്ടുമുണ്ടാകും. ഒന്നുമില്ലെങ്കിലും, ഭാര്യാഭർത്തൃ ബന്ധമെന്നാൽ എന്തെന്നുള്ള ബോധം ആ ബാലികയിൽ സൂക്ഷ്മ

തരമായെങ്കിലും അക്കാലത്തു് അങ്കുരിച്ചിരിക്കുമല്ലോ. അതുകൊണ്ടു് നിശ്ചിതവയസ്സു് പത്തിൽ നിന്നു് പന്ത്രണ്ടിലേക്കു് നീട്ടിക്കിട്ടിയതു് പ്രത്യക്ഷാനുഭവത്തിലും ഗണനീയമായ പരിഷ്കാരം തന്നെയാണു്. ഈ സിദ്ധിയുടെ മഹത്വം മുഴുവനും പരോക്ഷമായിട്ടാണു് സ്ഥിതിചെയ്യുന്നതു്. സമുദായപരിഷ്കാരത്തിൽ ഭൂരിപക്ഷമനുസരിച്ചു് നിയമനിർമ്മാണം ചെയ്യാൻ ഗവർമെണ്ടിനു് അധികാരവും ചുമതലയുമുണ്ടെന്നു് ഈ പരിഷ്കാരം കൊണ്ടു് സിദ്ധിച്ചിരിക്കയാൽ, ശ്രമത്തിനു് ഒരതിരെങ്ങും കാണാതെ പരിഭ്രമിച്ചു നിന്നിരുന്ന പരിഷ്കർത്താക്കന്മാർക്കു് ഫലലാഭത്തിൽ ആശയോടുകൂടി പ്രവർത്തിക്കാമെന്നായിട്ടുണ്ടു്. പൂർവാചാരങ്ങൾ മതസംബന്ധമാകയാൽ അതെല്ലാം അലംഘനീയമാണെന്ന ദുർബോധം ഈ പരിഷ്കാരത്താൽ നീങ്ങിപ്പോയതോടുകൂടി സമുദായ പരിഷ്കാരത്തിൽ പരക്കെ ഉത്സാഹം വർദ്ധിക്കയുമുണ്ടായിരിക്കുന്നു. ഇത്രയും തന്നെയായിരുന്നു മലബാറിയുടെ ഉദ്ദേശ്യം. എത്രയെത്രയോ കാലം മുമ്പു മുതൽക്കേ സുസ്ഥിരം നടന്നു വരുന്ന ദുരാചാരങ്ങൾ മുഴുവൻ തന്റെ ചുരുങ്ങിയ ജീവകാലം കൊണ്ടു് മാററി മറിച്ചിടണമെന്ന ദുർമ്മോഹം അദ്ദേഹത്തിനുണ്ടായിട്ടില്ല. പലർ കൂടി പലകാലം പരിശ്രമിച്ചാൽ മാത്രമേ ഇതിനു് ഏതാനുമെങ്കിലും ഫലം നേടുവാൻ കഴികയുള്ളുവെന്നു്

അദ്ദേഹത്തിനറിയാം. തന്റെ ജീവിതംകൊണ്ടു സാധിക്കേണ്ടതു്, ദുരാചാരധ്വംസനത്തിന് മാൎഗ്ഗവും സ്ഥാനവും നിൎമ്മിച്ചുകൊടുത്തു് അനന്തരകാലീനന്മാൎക്ക് ഉത്സാഹം ചെലുത്തുക എന്നതായിരിക്കേണമെന്ന് അദ്ദേഹം ഉദ്ദേശിക്കയും ആ യത്നത്തിൽ പൂൎണ്ണ വിജയം നേടുകയും ചെയ്തു. ശ്രമഫലം എത്രയെന്ന് അളന്നു നോക്കിയല്ല, അത്രയും ഫലം നേടുന്നതിലേക്ക് എത്രയേറെ കഷ്ടനഷ്ടങ്ങൾ അനുഭവിക്കയും, എത്ര വലിയ പ്രതിബന്ധങ്ങൾ തകൎത്തു കളകയും ചെയ്തിരിക്കുന്നുവെന്ന് ഗണിച്ചു നോക്കിയാണ് യഥാൎത്ഥ മഹത്വത്തെ ഗ്രഹിക്കേണ്ടതെങ്കിൽ, സമുദായ പരിഷ്കാരികളിൽ പ്രധാനിയും പ്രമാണിയുമായ മലബാറി തീൎച്ചയായും ഒരു മഹാപുരുഷൻ തന്നെയാണെന്നു സമ്മതിക്കണം. സ്ഥിരോത്സാഹം കൊണ്ടും, നിരന്തരപരിശ്രമം കൊണ്ടും ഒരു മനുഷ്യന് എത്രയെത്ര വിജയം നേടുവാൻ കഴിയുമെന്നു മലബാറിയുടെ ജീവിതത്തിൽ കാണാം.

# ഉപസംഹാരം

ലോകോപകാരാൎത്ഥം സംജാതരാകുന്ന മഹാപുരുഷന്മാർ, അവർ ഉദ്ദേശിച്ചുവന്ന മഹാകാൎയ്യം സാധിച്ചുകഴിഞ്ഞാൽ, പിന്നീട് മറെറാന്നിലും കരം ചെലുത്താതെ, ലോകരംഗത്തിൽ നിന്നു മറയുകയാണു് സാധാരണമായി കണ്ടുവരാറുള്ളതു്. സമുദായ പരിഷ്കാരഭാരം ഇവരെ ഏല്പിച്ചു മലബാറിയാവട്ടെ, തദനന്തരം തദ്രൂപമായ പുതിയ കൎമ്മങ്ങളിലൊന്നും പ്രവേശിക്കയുണ്ടായില്ലെങ്കിലും, അദ്ദേഹം നിൎബ്ബാധം സഞ്ചരിക്കാവുന്നവണ്ണം ആ മാൎഗ്ഗത്തെ സുഗമവും വിസ്തൃതവുമാക്കിത്തീൎക്കയുണ്ടായിട്ടുണ്ടു്. നിശ്ചിത വിവാഹപ്രായത്തെ സംബന്ധിച്ചുള്ള നിയമം കൊണ്ടു ദുരാചാരവൃക്ഷത്തിന്റെ ആണിവേർ തന്നെ അറുത്തു കളയുന്ന കാലത്തു മലബാറിക്കു ധവ്യവയസ്സു മാത്രമേ പ്രായമായിരുന്നുള്ളു. പിന്നായുള്ള ശ്രമം മുഴുവൻ, സമുദായപരിഷ്കാരബോധം നാട്ടിലെങ്ങും പരത്തുന്നതിനായിരുന്നു. വൃത്താന്തപത്രങ്ങൾ, ലഘുലേഖകൾ, പ്രസംഗങ്ങൾ എന്നീ വഴിക്കു പുതിയ പുതിയ വിചാരകൎമ്മങ്ങൾ സൎവ്വത്ര അങ്കുരിപ്പിച്ചു. സമുദായ പരിഷ്കാരത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള സംഘങ്ങൾ പലെടത്തും സ്ഥാപിതമായി. പ്ര

ള ജനങ്ങളെ സ്വാധീനപ്പെടുത്തി, ഇത്തരം പരിശ്ര
മങ്ങൾക്കായി പണം ശേഖരിക്കയും, അതു അതാ
തു സ്ഥാപനങ്ങൾക്ക ആവശ്യം പോലെ വീതിച്ചു
കൊടുക്കയും ചെയ്തു വന്നു. പന്ത്രണ്ടു വയസ്സിനു അ
ധികം മുമ്പായി ബാലികകളെ വിവാഹം ചെയ്തുകൊ
ടുക്കരുതെന്നു അദ്ദേഹം ജനങ്ങളെ ഉപദേശിക്കയും,
പ്രായം കൂടുന്നതുകൊണ്ടു പാവപ്പെട്ട കുടുംബങ്ങൾ
ക്ക ആപത്തുണ്ടായാൽ അതിൽ താൻ തന്നെ രക്ഷ
നൽകുകയും ചെയ്തു കൊണ്ടു, ശൈശവ വിവാഹ
ത്തിൽ, കഴിയുന്നത്ര, വൈരസ്യം പരത്തുവാനും അദ്ദേ
ഹം ശ്രമിച്ചു. പാവപ്പെട്ട എത്രയെത്രയോ വിധവകൾ
അദ്ദേഹത്തിന്റെ ശ്രമത്താൽ സഭർത്തൃകകളായിട്ടു
ണ്ടു്. തൻമൂലമുണ്ടായ ജാതിഭ്രംശത്താൽ കഷ്ടപ്പെ
ടേണ്ടിവന്നവരെ അദ്ദേഹം യഥോചിതം സഹായി
ച്ചു് സംതൃപ്തരാക്കുകയും ചെയ്തിരിക്കുന്നു. പിന്നിൽ
താങ്ങുണ്ടെന്നു വന്നപ്പോൾ, ദുരാചാരലംഘനം സർ
വ്വത്ര സാധാരണമായി തീർന്നതു് സംഗതം തന്നെ
യാണല്ലോ. ഈ ക്രമത്തിൽ ശൈശവവിവാഹത്തി
ൽ വിമുഖതയും, വിധവാ വിവാഹത്തിൽ ഉന്മുഖത
യും രാജ്യത്തിൽ വർദ്ധിച്ചുകൊണ്ടുവന്നു. മലബാറി
യുടെ പ്രോത്സാഹനത്താൽ സാമുദായിക സംഘ
ങ്ങൾ കിളിർത്തു തളിർത്തു വളർന്നു തുടങ്ങി. പൂർവ്വികാചാ
രങ്ങൾ കാലോചിതം പരിഷ്കരിക്കാമെന്നും, അതിൽ

വൈദികന്മാർ കോപിച്ചു പിണങ്ങിനിന്നാലും ഗവർമെന്റിന് ഇടപെടാമെന്നും സാധിക്കണമെന്നുമാത്രം കരുതിയാണല്ലോ; വൈവാഹിക നിശ്ചിതപ്രായം നിയമനിർമ്മാണം കൊണ്ട് പത്തിൽനിന്ന് പന്ത്രണ്ടാക്കുവാൻ അദ്ദേഹം പത്തുകൊല്ലം തികച്ചും നിരന്തരപ്രയത്നം ചെയ്തത്. അതിൽ വിജയിയായപ്പോഴം, ആ വിജയം തന്നെ, അപരിഷ്കൃതാചാരധ്വംസനത്തിനു ദിവ്യശക്തിയൊത്ത മഹായുധമായിത്തീർന്നു. പിന്നീട് മൂവായിരം കൊല്ലം ഉൽകൃഷ്ടസ്വഭാവമായ സദാചാരങ്ങളെ ഉദ്ധരിക്കുവാനായി, ദുരധികാര പ്രമത്തതയോടെ ആപദചേഷ്ടാ ചെയ്യുന്ന ദുരാചാരസഹസ്രങ്ങളോട് അദ്ദേഹം ധീരധീരനായി, ഘോരഘോരം പടവെട്ടിനിന്നത് ഇന്ത്യാരാജ്യം ഏതുകാലത്തും മറന്നുകളയാവുന്ന സംഭവമല്ല. ഇന്ന് ഇക്കാണായ സമുദായപരിഷ്കാര ശ്രമങ്ങൾക്കെല്ലാം മുഖ്യഹേതുഭൂതൻ മലബാറിയാണ്. ഇന്നും ഇനിമേലിലുമുള്ള സമുദായപരിഷ്കർത്താക്കൾക്കെല്ലാം കുലദൈവമാണ് അദ്ദേഹമെന്നു കൂടിയും നമുക്ക് നിസ്സംശയം പറയാവുന്നതാണ്. കുറേ സരസപ്രസംഗങ്ങൾ തുടർച്ചയായി ചെയ്യുന്നവനെ നാം അഭിനന്ദനീയനായ സമുദായാഭിമാനിയായി ഗണിക്കാറുണ്ട്. പ്രസംഗത്തിനൊത്തവണ്ണം പൂർവ്വികാചാരമൊന്നേതാനും ലംഘിക്കുവാൻ ധൈര്യപ്പെടുന്നവനെ നാം മാതൃകാപുരുഷനായി ഉയർത്ത

വെക്കണം. സമുദായഗുണത്തിന് സ്വാർജ്ജിതവിത്തത്തിൽ ചെറിയൊരംശം ചെലവു ചെയ്യുന്നവരായാവട്ടെ, നാം പരോപകാരികളിൽ അഗ്രഗണ്യരെന്ന് പുകഴ്ത്തുകയും ചെയ്യുന്നു. എന്നാൽ, മുപ്പത്തിയൊന്നു കൊല്ലം, ഒരു നിമിഷം പോലുമൊഴിവില്ലാതെ, സമുദായക്ഷേമത്തിന് തീവ്രമായി അദ്ധ്വാനിച്ചുകൊണ്ടിരിക്കയും, പൂർവ്വാചാരവ്യവസ്ഥ ലംഘനത്തെ തന്നെ [illegible] സാധിക്കയും, സമുദായ പരിഷ്കാരമാർഗ്ഗം വിസ്തൃതമായി വെട്ടിത്തുറന്നിടുകയും, സ്വാദുഫലങ്ങളാൽ സമ്പൂർണ്ണമായി, ശാഖോപശാഖകളായി പടർന്ന് പരന്ന്, അക്ഷയശ്രീ വിളങ്ങിനിൽക്കുമാറ് ആചാര നവീകരണവൃക്ഷത്തെ നട്ടു വളർത്തുകയും സ്വന്തം സുഖവും, സ്വന്തം ഗുണവും, സ്വന്തം പണവുമെല്ലാം സമുദായ— അല്ലാ, പരസമുദായ—ങ്ങളുമല്ലാ, രാജ്യഗുണത്തിനായി നിശ്ശേഷം സമർപ്പിക്കയും, അനാഥകളായി ആശതകർന്ന് കണ്ണീർ പൊഴിഞ്ഞു കിടന്നിരുന്ന അനേകശതം വിധവകളെ സനാഥകളായി, സുമംഗലികളായി ആഹ്ലാദപൂർണ്ണകളാക്കുകയും, സുഖങ്ങളും ഫലങ്ങളും നഷ്ടമാ, ദുഷ്ടമാ ആകുമാറ്-അഥവാ, നീചകർമ്മം, ക്ഷീണവിചാരം, ദീനസന്താനം എന്നിവയുടെ ഉല്പാദ്യസ്ഥാനമാകുമാറ്, ബാലികാജീവിതമുല്ലലതികയെ ശൈശവവിവാഹ[illegible] ദൃഢതമം ബന്ധിച്ചിരിക്കുന്ന ദാമ്പത്യശൃം

ഖലയെ സാൎവ്വത്രികമായി ഒട്ടൊന്നയച്ചുവിട്ടതിനു പുറമേ, പലേടത്തും മുറിച്ചുകളയുകതന്നെയും ചെയ്തു് ലക്ഷോപലക്ഷം കുടുംബങ്ങൾക്കു് ആശ്വാസം നൽകുകയും, ദുരാചാരലംഘനം നിമിത്തം വൈദികശാപത്താൽ ഗ്രസ്തരായിത്തീൎന്നു് വിഷമിക്കുന്നവൎക്കൊക്കെ അഭയപ്രദനായി പ്രശോഭിക്കുകയും ചെയ്ത മലബാറിയെ—നമ്മുടെ സ്വന്തം പരിത്രാതാവിനെന്നവണ്ണം— നാം ഏതൊരു പദംകൊണ്ടാണു് വിശേഷിപ്പിക്കേണ്ടതു്?

ഇനി, ഈ ജീവിതചരിത്രം ഇതിലധികം ദീൎഘിപ്പിക്കേണമെന്നു് ഞാൻ ആഗ്രഹിക്കുന്നില്ല. ബി. എം. മലബാറി നാട്ടഭിവൃദ്ധിക്കായി ചെയ്ത വിശിഷ്ടകൎമ്മങ്ങളിൽ എത്രയോ എണ്ണം എന്റെ കാഴ്ചയിലും കേൾവിയിലും പെടാതെ വിട്ടുപോയിരിക്കാം. അതെല്ലാം തെരഞ്ഞുപിടിച്ചു്, എന്റെ അറിവിൽ പെട്ടുവന്നേടത്തോളം സംഗതികൾ മാത്രം, വ്യാഖ്യാനമോ വിമൎശനമോ ഒന്നും കൂടാതെ സംഗ്രഹിച്ചുതന്നെ ഇവിടെ നിരത്തുന്നതായാൽ, അതൊരു "മഹാഭാരത"മായി ചമഞ്ഞേക്കാം. ആ ദുഷ്കരകൎമ്മത്തിൽ പ്രവേശിക്കാതെ മലബാറിയുടെ സാധാരണ ജീവിതരീതിയെക്കുറിച്ചു് ഒട്ടൊന്നു വിവരിച്ചിട്ടു് ഈ കൃതി ഉപസംഹരിക്കയാണുചിതം.

അദ്ദേഹത്തിന്റെ ജീവിതം കേവലം ആഡംബരരഹിതമായിരുന്നു. അതു് അദ്ദേഹത്തിന്റെ എല്ലാ കർമ്മങ്ങളിലും വ്യക്തമായി പ്രതിബിംബിക്കുകയും ചെയ്തിരുന്നു. വിശിഷ്ടാശയനും വിക്രാന്തചരിതനുമായ അദ്ദേഹം വിനതനും വിനീതനുമായിട്ടാണു് മാതൃഭൂമിയെ സേവിച്ചതു്. മരണംവരെയും അദ്ദേഹം ഏററവും ഒതുങ്ങിയ മട്ടിൽത്തന്നെ കഴിഞ്ഞു. അഹങ്കാരം നിശ്ശേഷമില്ലാഞ്ഞിട്ടല്ലാ അദ്ദേഹം ഇങ്ങനെ ജീവിച്ചതു്. അഹങ്കാരമെന്നതു് ദുർഗ്ഗുണങ്ങളിലൊന്നാണെങ്കിൽ, മഹാശയന്മാരിൽ സാധാരണമായുള്ള ആ ദോഷം മലബാറിയിലും കൂടുതൽതന്നെ ഉണ്ടായിരുന്നു. എന്നാൽ, മനോനിയന്ത്രണത്തിൽ അദ്ദേഹത്തിനുള്ള അസാധാരണ സാമർത്ഥ്യത്താൽ ആ ദോഷം അദ്ദേഹത്തിന്റെ കൃത്യങ്ങളിലൊന്നും പകരാതെ ഉള്ളിലൊതുങ്ങിക്കിടക്കുകയാണു് ചെയ്തതു്. സമുദായസേവനത്തിനാഗ്രഹിക്കുന്നവർ മലബാറിയുടെ ജീവിതചരിത്രത്തിൽ നിന്നു് ഇതൊരു ഗുണം മാത്രം ഗ്രഹിച്ചാൽ മതി, അവരുടെ കർമ്മങ്ങളെല്ലാം ഫലവത്താകുവാൻ. പരോപകാരികളെന്നു ഭാവിക്കുന്നവരിൽ അധികം പേരും ജനങ്ങളെ ഭ്രമിപ്പിച്ചു് സ്വന്തം ധനം വർദ്ധിപ്പിക്കുവാനുള്ള ചാപലത്താലോ, ചുരുങ്ങിയ ചെലവിൽ കീർത്തിനേടാമെന്ന ദുർമ്മോഹത്താലോ പ്രേരിതരായിരിക്കും. അവർക്കു് തങ്ങളുടെ കർമ്മങ്ങളെ നോക്കി, പുറമേയുള്ളവർ അത്ഭുതാപരത

ന്ത്രരായി പ്രശംസിക്കുന്നതു കേൾക്കുന്നതിന്മീതെ ആഹ്ളാദകരമായി മറെറാന്നില്ല. മലബാറിയാവട്ടെ, അത്തരം സ്തുതികളിൽ നിന്ന് ദൂരെയകന്നുമാറിനില്ക്കയാണു ചെയ്തതു്. ക്ലേശമൊട്ടുമില്ലാത്ത നിർബാധ സ്ഥിതിയിൽ വിശ്രമിച്ചുകഴിയേണമെന്ന് അദ്ദേഹം ആഗ്രഹിച്ചിട്ടേയില്ല. തൻെറ സൽക്കർമ്മങ്ങളാൽ സ്വയമേവാഗതയായ കീർത്തിവരാംഗിയെ അദ്ദേഹത്തിന് ഗത്യന്തരമില്ലായ്കയാൽ പരിഗ്രഹിക്കേണ്ടി വന്നുപോയിട്ടേയുള്ളു. സ്വന്തം (ദൃശ്യ) കുടുംബിനി സാധാരണമായ ഒരു സിദ്ധിയാണെന്ന് യുവകാമുകന്മാരല്ലാത്തവരാരും കണക്കാക്കില്ലെന്നിരിക്കെ, നിഷ്കാമ കർമ്മയോഗിയായ മലബാറിക്ക് (അദൃശ്യ) കുടുംബിനിയായിത്തീർന്ന കീർത്തിയെക്കുറിച്ച്, പ്രത്യേകതയൊന്നുമുണ്ടാകാതിരുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. അധികാരപ്രതാപവും മിന്നുന്ന വൈഭവവുമെല്ലാം അദ്ദേഹത്തിനു, ശുഷ്കതൃണം പോലെയാണ് തോന്നിയതു്. തൻെറ മുമ്പിൽ സ്വയം വന്നുചേർന്നുകൊണ്ടിരുന്ന സുഖധനയശസ്സുകളെയെല്ലാം തള്ളിത്തള്ളിനീക്കി, വെറും സാധാരണനെപ്പോലെ ജീവിക്കുവാൻ അദ്ദേഹം ശ്രമിച്ചു. സ്വന്തം പുസ്തകങ്ങൾ വഴിയായും മററും ഒട്ടൊട്ടു കിട്ടിക്കൊണ്ടിരുന്ന പണംതന്നെ പൊതുകാര്യത്തിലേക്കാണ് അധികവും ചെലവുചെയ്തിരിക്കുന്നതു്. സമ്പാദ്യം തുച്ഛമായിരുന്നിട്ടും, തികഞ്ഞ പരിതൃപ്തിയോടുകൂടി അ

ദ്ദേഹം ജീവിക്കുന്നതു കണ്ടിട്ടു, അതിന്റെ രഹസ്യമറിയാതെ പലരും അത്ഭുതപ്പെട്ടുപോയിട്ടുണ്ടു്. ഇതിനെപ്പററി ചോദ്യമുണ്ടായപ്പോൾ, തന്റെ ഒരു സ്നേഹിതനോടു അദ്ദേഹം പറഞ്ഞ മറുപടി ഇങ്ങനെയാണു "ആ രഹസ്യമെന്തെന്നു് ഞാൻ പറയട്ടെയോ? ധരിക്കുവാനായി ആദ്യം കിട്ടിയ വിലകുറഞ്ഞ ഒരു വസ്ത്രം തന്നെ, മറെറാന്നു പുതിയതിനാഗ്രഹിക്കാതെ, പലകൊല്ലത്തേക്കു് ഞാനുപയോഗിക്കും. ഇതുപോലെ തന്നെ മറെറല്ലാകാര്യത്തിലും, കൈയ്യിലുള്ളതുകൊണ്ടു് കഴിയുന്നേടത്തോളം നീണ്ട കാലത്തേക്കു് ഞാൻ കഴിച്ചുകൂട്ടും. മാളികയും, വണ്ടിയും, ഭൃത്യവർഗ്ഗവുമൊന്നും എനിക്കു വേണ്ട. ആഡംബരപ്രിയന്മാരുമായുള്ള സഹവാസവും എനിക്കു വേണ്ട. വിത്താധികാരവിദ്യാസമ്പന്നന്മാരിലാരായാലും, അവരുമായി കേവലം താൽക്കാലിക രസത്തിനായി സോല്ലാസം സമ്മേളിക്കുന്ന സമ്പ്രദായം എനിക്കെപ്പോഴുമില്ല. വെറും സാധാരണക്കാരെപ്പോലെ ഇങ്ങിനെ ജീവിക്കുമ്പോൾ, റോഡിൽക്കൂടി ആരുടേയും ശ്രദ്ധയെ ആകർഷിക്കാത്ത താണമട്ടിൽ ഒതുങ്ങിനടക്കവെ, ഒരു ആഡംബര രസികന്റെ വണ്ടി എന്നെ തൃണവൽഗണിച്ചു് എന്റെ ശരീരത്തിൽ കയറുവാൻ വന്നുവെന്നും, അവന്റെ കുററത്തിനു് എന്നെ ഉത്തരവാദിയാക്കി, കുതിരച്ചമ്മട്ടികൊണ്ടു് എനിക്കു ഒന്നുരണ്ടു തന്നുവെന്നും വരാം. ഇങ്ങി

ന്നെ പല സംഭവങ്ങളിലും, ദിവസേനയെന്നുതന്നെയല്ലാ, മുഹൂർത്തം തോറും തന്നെ ദേഹാഭിമാനപരിത്യാഗത്തിനിടയായേക്കാം. ആദ്യമാദ്യം ദുസ്സഹമായി തോന്നിക്കൊണ്ടിരുന്ന ആ ത്യാഗം ഇപ്പോൾ സംതൃപ്തിയും സമാധാനവും നിറഞ്ഞ വിജയമായി പരിണമിച്ചിരിക്കുന്നു. രഹസ്യം ഇത്രതന്നെ".

യൌവനകാലത്ത് സർവ്വസമ്മതനായി, പ്രഖ്യാതനായി ഉയർന്നുനിൽക്കുമ്പോൾ, ബാല്യത്തിൽ തന്നോടൊന്നിച്ചു വളർന്നുവന്ന കർത്തവ്യകർമ്മത്തെ അദ്ദേഹം ഒരിക്കലും വിസ്മരിക്കയുണ്ടായിട്ടില്ല. സമ്പൽപൂർണ്ണമായ ഉന്നതസ്ഥാനം തനിക്കായി ഒഴിഞ്ഞുകിടന്നിട്ടും, തന്റെ കൂടെപ്പിറപ്പായ ദാരിദ്ര്യം തന്നെയാണ് അദ്ദേഹത്തിന് പ്രിയതരമായിരുന്നത്. സ്വന്തം സന്താനങ്ങൾ, അവർ തന്റെ ആത്മജന്മാരാണെങ്കിൽ, തന്നോടൊന്നിച്ചു കഷ്ടപ്പെടുവാൻ കടപ്പെട്ടവർ തന്നെയെന്ന് നിശ്ചയിച്ച്, അവർക്കായിട്ടു കൂടിയും വകയൊന്നും കരുതാതെ, തനിക്കു സുലഭമായി സിദ്ധിച്ചിരുന്ന സുഖം, മാനം, പണം എന്നിതെല്ലാം അദ്ദേഹം ബഹുജനഗുണത്തിനായി പരിത്യജിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതം ആരംഭം മുതൽ അവസാനംവരെ സ്വാർത്ഥവിചാരകർമ്മങ്ങളിൽ ഒരു ശകലം പോലും സ്വപ്നത്തിൽക്കൂടിയും അന്തർഭവി

ച്ചിട്ടില്ല. രാജാക്കന്മാർ തുടങ്ങി താണതരം വിദ്യാൎത്ഥികൾവരെ എത്രയെത്രയോ പേർ അദ്ദേഹത്തിന്റെ ഉപദേശസഹായങ്ങളാൽ സുരക്ഷിതരായി സുഖാവസ്ഥയിലെത്തീട്ടുണ്ടു്. അദ്ദേഹം, പണം നേടുവാനുതകുന്ന ഓരോവക ജോലികളിൽ പ്രവേശിപ്പിച്ചും, അപ്പോഴപ്പോഴുണ്ടാകുന്ന കഷ്ടനഷ്ടങ്ങളകററിക്കൊടുത്തും പരിരക്ഷിച്ചിട്ടുള്ളവരുടെ സംഖ്യ എത്രയെന്നു് നിൎണ്ണയിക്കുവാൻ ആൎക്കും വയ്യ. ഇവരിൽ തന്നെ ചിലർ ശുദ്ധാശയനായ അദ്ദേഹത്തിൽ നിന്നു് വ്യാജഭാവത്താൽ പണമപഹരിക്കയും, അദ്ദേഹത്തിന്റെ മുമ്പിൽ വിശ്വസ്തരെന്നു് നടിച്ചുനിന്നു് ഒടുക്കം വഞ്ചിക്കയും, അസത്യപ്രസ്താവനകൾ അപകടങ്ങളിൽ ചാടിക്കയും, അദ്ദേഹത്തിന്റെ ആജ്ഞാപാഠമെന്നു് മററുള്ളവരെ ധരിപ്പിച്ചു് കപടകൃത്യങ്ങളിലേൎപ്പെട്ടു് അദ്ദേഹത്തെ അപകീൎത്തിപ്പെടുത്തുകയും മററും പലപ്പോഴും ചെയ്തിട്ടുണ്ടു്. ഇങ്ങനെ എന്തെല്ലാം ദുഷ്കൃത്യങ്ങൾ ആരെല്ലാം പ്രവൎത്തിച്ചാലും, ജനങ്ങളെ സംബന്ധിച്ചു് അദ്ദേഹത്തിനുള്ള അനുതാപകലിതമായ മനോഭാവം ഒരിക്കലും ചലിച്ചിട്ടില്ല. നൈരാശ്യവും ക്ലേശവും സാധാരണമായിരുന്നിട്ടും, അതു് പലപ്പോഴും ദുസ്സഹമായിത്തീൎന്നിട്ടും അദ്ദേഹം പരോപകാരതൽപരതയെയല്ലാ, സ്വമനസ്ഥൈൎയ്യത്തെയാണു് പഴിച്ചതു്. അദ്ദേഹത്തിൽ ഇത്രയും മ

നോഗ്ഗുണം തികഞ്ഞു കണ്ടിട്ടു് സമ്മതനായ ഒരു ഭര
ണാധികാരി ആത്മത്യാഗികളിൽ അഗ്രഗണ്യനായ ബു
ദ്ധമഹർഷിയെ സ്മരിക്കയുണ്ടായിപോൽ. വിദ്യാഭ്യാസ
വും ബുദ്ധിസാമർത്ഥ്യവും അല്പമായുള്ളവർക്കുപോലും ആ
യാസമെന്നിയെ പ്രവേശിച്ചു്, നിസ്സംശയം ശ്രേയസ്സ
നേടാവുന്നതായ രാജ്യകാര്യവ്യവഹാര വിഷയത്തിൽ
നിന്നു് വിദ്യാസമ്പന്നനും വരധീമതിയുമായ മലബാ
റി തീരെ ഒഴിഞ്ഞു മാറിയതിൽ പ്രകടിതമായ മനോ
നിയന്ത്രണ ശക്തിയിൽ ബുദ്ധമഹാത്യാഗത്തിന്റെ
നേർപകർപ്പല്ലാതിളങ്ങിക്കാണുന്നതെന്നു് ആർക്കു്
വാദിപ്പാൻ കഴിയും? ഭാരതഭൂസന്താനങ്ങളിൽ ശുക
ൻ, ബുദ്ധൻ എന്നീ രണ്ടുപേർ കഴിഞ്ഞാൽ, കീ
ർത്തിയിൽ നിശ്ശേഷം വിരക്തനായ മൂന്നാമത്തെ മഹാ
ൻ മലബാറിയാണു്. എത്രയെത്രയോകോടി ജനങ്ങ
ൾ എത്രയെത്രയോകാലം പലപല കഷ്ടനഷ്ടങ്ങള
നുഭവിച്ചു നിരന്തരം ചെയ്ത തീവ്രയത്നപരമ്പരയാൽ
സിദ്ധമായ സുഖസൌകര്യങ്ങളാണല്ലോ ഇന്നു് നമു
ക്കു ചുററും കാണുന്നവ. പൊതുസ്വത്തായ ഈ സു
ഖവും സൌകര്യവും അനുഭവിച്ചുകൊണ്ടു വളർന്നിട്ടു
ള്ളതാണു് നമ്മുടെ ജീവിതം. പൊതുപ്രയത്നത്താ
ൽ സംരക്ഷിതമായ നമ്മുടെ ജീവിതം പൊതുജനങ്ങ
ൾക്കല്ലാതെ, മററാർക്കാണവകാശപ്പെടുക? പൂർവിക
ന്മാപരമ്പരയിൽ നിന്നു്, സഹജീവികളാൽ സംരക്ഷി

തമായിക്കൊണ്ടാണ് നമ്മുടെ കർമ്മങ്ങളൊക്കെന്നാണും സംജാതമാകുന്നത്. ബഹുജനങ്ങളുടേതായ തൽകർമ്മഫലങ്ങൾ, നാം കാപട്യത്താൽ സ്വന്തമാക്കി അടക്കിവെച്ച്, ആവശ്യമുള്ളവർക്കുമാത്രം കൂടുതൽ വിലയ്ക്കു കൊടുക്കുന്ന വെറും കച്ചവടമാണ് നമ്മുടെ ജീവിതം കൊണ്ടു നിർവഹിക്കാറുള്ളത്. ഒരാൾ കുടുംബത്തിലെ പൊതുവകയിൽ നിന്നു ചിലതെല്ലാം മോഷ്ടിച്ചെടുത്ത്, ഒട്ടൊട്ടു രൂപഭേദപ്പെടുത്തിയതിൽപ്പിന്നെ സ്വന്തമാക്കിവെച്ച് അതു തന്റെ സഹോദരനുതന്നെ വിലയ്ക്കുകൊടുത്തു പണം നേടുന്നതുപോലെ, പൂർവ്വികജന പരമ്പരാപ്രയത്നത്തെ അവലംബിച്ച്, ആധുനിക ജനസാമാന്യമദ്ധ്യത്തിൽ സംരക്ഷിതമായി, നമ്മളിൽ ഉത്ഭൂതങ്ങളാകുന്ന കർമ്മങ്ങൾ അവനവന്റേതാക്കിവെച്ച്, ബഹുജനസമക്ഷം നിരത്തി, ഒന്നൊന്നായി എടുത്തുകൊടുത്ത് കീർത്തിധനം പ്രതിഫലമായി പററുന്നതും ദുഷ്ടമൃഗങ്ങൾപോലും ചെയ്യാത്ത അത്ര ഭയങ്കരവും ക്രൂരവുമായ വഞ്ചനയാണ്. എന്നിട്ട്, ഈ മനുഷ്യരാണുപോൽ ഉത്കൃഷ്ടാശയന്മാർ! ഉണ്ണുന്നതിലും ഉടുക്കുന്നതിലും നമുക്ക് ആരെയെങ്കിലും സ്തുതിക്കുവാനുണ്ടോ? അതുപോലെയുള്ള ദിനകൃത്യം തന്നെയാണ് പരോപകൃതിയുമെന്നും, കടം മേടിച്ച പണത്തിനു പലിശകൊടുക്കുന്നതു കീർത്തനീയമായ ദാനധർമ്മമല്ലെങ്കിൽ പൊതുസ്വത്തനുഭവിച്ചു ജീവിക്കുന്ന മനുഷ്യൻ ത

ന്റെ കടമപ്രകാരം പരാൎത്ഥം പ്രവൎത്തിക്കുന്നതിൽ പ്രത്യേകം ശ്രദ്ധാൎഹമായി ഒന്നുമില്ലെന്നുമാണു് മലബാറിയുടെ സിദ്ധാന്തം. എന്നാൽ, സ്വന്തം കടമയെക്കുറിച്ചു ഒട്ടും തന്നെ ബോധമില്ലാതെ ശാപഗ്രസ്തമായ നികൃഷ്ടജീവിതം ധരിക്കുന്ന നാം, പണം കടം വാങ്ങിക്കൊണ്ടു പോയവൻ അതിന്റെ പലിശ കൊണ്ടുവന്നു തരുന്നതുപോലെയാണു്, മലബാറിയെപ്പോലെയുള്ള മഹാശയന്മാർ ചെയ്യുന്ന സമുദായസേവനമെന്നു് അശ്രദ്ധമായി ഗണിക്കുവാൻ തക്ക അത്ര മനോവികാസമുള്ളവരല്ലല്ലോ.

ഒതുങ്ങിയിരുന്നുകൊണ്ടു്— ആരുമേതുമറിയാതെയെന്നുതന്നെ പറയാം—അങ്ങിനെയാണു് മലബാറി ജീവകാലമത്രയും പരോപകാരം ചെയ്തിരിക്കുന്നതു്. ജനങ്ങൾ സ്തുതിക്കയോ നിന്ദിക്കയോ എന്തുതന്നെ ചെയ്താലും അദ്ദേഹത്തിന്റെ കൎത്തവ്യകൎമ്മഗതിക്കു് ഇളക്കമുണ്ടായിട്ടില്ല. രാജ്യകാൎയ്യവ്യവഹാരത്തിൽതന്നെ അദ്ദേഹം പിന്നെയും ശ്രമിച്ചിരുന്നുവെന്നു് വരികിൽ, "ജന്മനാ ജനനേതാവു്" എന്നു് കണ്ണൻ കാരക്കാട്ടിനാൽ പ്രകീൎത്തിതനായ മലബാറി ലൌകിക സുഖാവസ്ഥയിൽ അത്ര വളരെ ഉയൎന്നവനുമായിരുന്നു! സാഹിത്യവീരനാവേണമെന്നാണു് അദ്ദേഹം ആഗ്രഹിച്ചു പ്രവൎത്തിച്ചതെങ്കിൽ, വി

ത്തവും കീർത്തിയും നേടി ഐശ്വര്യപൂർണ്ണനായി വിളങ്ങുവാൻ ആ മാർഗ്ഗവും അദ്ദേഹത്തിന് തുറന്നുകിടന്നിരുന്നു. അതെല്ലാം കൈവിട്ടുകളഞ്ഞു്, പാവങ്ങൾക്കിടയിൽ കടന്നു് അവരെ സംരക്ഷിക്കുവാനാണ് അദ്ദേഹം മുതിർന്നതു്. അനാഥരും നിർഗ്ഗതികളുമായ ദീനന്മാർക്കു വേണ്ടി തന്റെ സർവ്വസുഖങ്ങളെയും, തന്റെ ബന്ധുജനങ്ങളെത്തന്നെയും അദ്ദേഹം പരിത്യജിച്ചിരിക്കുന്നു. ആരേയും പരിഭവിപ്പിക്കേണമെന്ന് അദ്ദേഹം വിചാരിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിന് ശത്രുക്കൾ വളരെയധികമുണ്ടായിട്ടുണ്ടു്. വൈദികാചാരപ്രതിപന്നന്മാർക്ക് ഈ ആചാര പരിഷ്കർത്താവിൽ വിദ്വേഷമുണ്ടാകുന്നതു് സംഭാവ്യം തന്നേയാണല്ലോ. അദ്ദേഹമാവട്ടെ, തനിക്ക് കുടുംബകാര്യത്തിലും പൊതുകാര്യത്തിലും മററുള്ളവർ പലതുപലതായിച്ചെയ്ത ഉപദ്രവങ്ങളെല്ലാം അപ്പോഴപ്പോൾ തന്നെ ക്ഷമിച്ചു് വിസ്മരിച്ചുകളകയാണ് ചെയ്തതു്. കീർത്തിമോഹത്താൽ പ്രേരിതനായ താന്തോന്നിയാണെന്നും മററും പറഞ്ഞു് മലബാറിയെ അദ്ദേഹത്തിന്റെ ശത്രുക്കൾ ഒട്ടല്ലാതെ അധിക്ഷേപിച്ചിട്ടുണ്ടു്. തന്റെ സുഖസൌകര്യങ്ങളെയെല്ലാം പരിത്യജിച്ചു്, സമാജത്തിനായി ഒരുങ്ങിവന്ന സ്നേഹിതന്മാരെക്കൂടിയും മുഷിപ്പിച്ചുവെച്ചു്, ബഹുജനങ്ങ

ളിൽ നിന്നുള്ള പ്രശംസയിൽ നിന്നെല്ലാം ഒഴിഞ്ഞുകൊണ്ട്, രാജകീയ ബഹുമതികൾ കൂടിയും ഇന്ത്യക്കാർക്കെല്ലാം വിസ്മയജനകമാംവണ്ണം നിരാകരിച്ച്, പുസ്തകമോ ലേഖനമോ എഴുതുന്നതിൽ നിന്നു കിട്ടുന്ന തുച്ഛമായ പ്രതിഫലത്തിൽനിന്ന് കയ്യയച്ചു ചെയ്യുന്ന ദാനധർമ്മം കഴിച്ച് ബാക്കിവരുന്ന സംഖ്യകൊണ്ടു ദരിദ്രരെക്കാളും കഷ്ടപ്പെട്ടുജീവിച്ച്, ലക്ഷോപലക്ഷം പാവങ്ങൾ ചുടുചുടെ വാർക്കുന്ന ബാഷ്പപൂരം ഒട്ടെങ്കിലും തോർത്തുന്നതിനായി രാപ്പകലൊഴിയാതെ അദ്ധ്വാനിച്ച ഒരു മഹാപുരുഷനെ "കീർത്തിമോഹത്താൽ പ്രേരിതനായ താന്തോന്നി"യെന്ന് അഭിസംബോധനം ചെയ്യുമെങ്കിൽ, ഈ ലോകത്തിൽ ആർക്ക് ആരെ എന്തുതന്നെ പറഞ്ഞുകൂടാ! ദോഷരഹിതമായ ഇതൊരുവസ്തു ലോകത്തിൽ ഒന്നുംതന്നെയില്ലല്ലോ. സുരഭില വിചാര സമീരണസമ്പർക്കത്താൽ അതിലോലസുന്ദരമായി, വികസിതകർമ്മാരവിന്ദസംപൂർണ്ണതയാൽ ഹൃദയാകർഷകമായി വിലസുന്ന മലബാറിയുടെ നിർമ്മലജീവിത സരോവരത്തിൽ അടിമുങ്ങിത്തപ്പുന്നവർക്ക് ചേറും ചെളിയും ഒട്ടധികം തന്നെ കണ്ടെടുക്കാം. എന്നാൽ, തന്നിലുള്ള ദോഷങ്ങൾ അദ്ദേഹം മറച്ചുവെക്കയല്ല, ആർക്കും കാണത്തക്കവണ്ണം തുറന്നുവെക്കയാണു ചെയ്തതു്.

ഇങ്ങിനെ, മലബാറിയുടെ ജീവിതചരിത്രത്തിൽ അലംകൃതമായിരിക്കുന്ന വിശിഷ്ടരത്നങ്ങൾ ഒന്നൊന്നായി എടുത്തു നോക്കിത്തുടങ്ങിയാൽ അതിനൊരവസാനമുണ്ടാകയില്ല, ദാരിദ്ര്യത്തിന് ഒരു വക്കുപോലും കടിച്ചെടുത്തുവിഴുങ്ങുവാൻ കഴിയാത്തവണ്ണം അത്ര മഹത്തരമാണ് മലബാറിയുടെ ജീവിതം. പാവങ്ങൾക്കിടയിൽ കടന്ന് പാവപ്പെട്ടവനെന്നപോലെ തന്നെ നടമാടി അവരെ സഹായിക്കയും സമാശ്വസിപ്പിക്കയും ചെയ്യുവാനുതകുന്ന ആഡംബരഹീനമായ വേഷം ചമയങ്ങളിലേക്ക് മലബാറിയുടെ ജീവിതത്തെ ഗംഭീരാശയനായ അദ്ദേഹത്തിന്റെ ആജ്ഞാതൃപ്തതയാൽ വിനതയായി, ഭയവിഹ്വലയായിത്തീന്ന ദാരിദ്ര്യം നീക്കപ്പോകില്ലാതെ കെട്ടിപ്പിടിച്ചുനില്ക്കമാത്രമാണുണ്ടായിട്ടുള്ളൂ. അതുപോലെതന്നെ, കീത്തികുടുംബിനി അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് അന്തഃപുരത്തിൽ അടങ്ങിപ്പാൎക്കുകയേ ചെയ്തിട്ടുള്ളൂ. മലബാറി മരിച്ചതിൽപ്പിന്നെയാണ്, സ്വതന്ത്രയായിത്തീന്ന ആ കീത്തി ലോകമെങ്ങും സഞ്ചരിച്ചുതുടങ്ങിയിരിക്കുന്നത്. മലബാറി ജീവിച്ചിരുന്ന കാലത്ത് ദേശാഭിമാനികളിൽത്തന്നെ ചിലർ അദ്ദേഹത്തിന്റെ പേർ കേട്ടിട്ടുകൂടിയില്ലായിരുന്നു. പരോപകൃതിയൊന്നൊന്നും, അതിന്റെ ഏതൊരുഭാവത്തിലും തേജോമയം തന്നെയാകയാൽ പരമാത്ഥജീവിതധനനായി

## ഫലൻ

ബഹുജനസേവനമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഒരാൾക്ക് ഇത്രയും അപ്രസിദ്ധനായി ഒതുങ്ങിയനിലയിൽ ജീവിക്കുവാൻ കഴിഞ്ഞതുതന്നെ മററുദേശാഭിമാനികൾക്കെല്ലാം ഇതുവരേയും ദുഷ്പ്രാപമായി കിടക്കുന്ന സിദ്ധിവിശേഷമാണ്. അതേ: എന്തിനാണ് കീർത്തി! എന്തിനാണ് ധനം! മനസ്സമാധാന സംപൂർണ്ണനായിത്തന്നെ മലബാറി ജീവിച്ചു. മനസ്സമാധാസംപൂർണ്ണനായിത്തന്നെ അദ്ദേഹം സ്വധർമ്മം നിർവ്വഹിച്ചു. മനസ്സമാധാനസംപൂർണ്ണനായിത്തന്നെ അദ്ദേഹം ഈശ്വരസന്നിധിയിൽ ചെല്ലുകയും ചെയ്തു.